# ക്രൈസ്തവ കാഹളം

നവംബർ 2018



## വിളിയും ദൗത്യവും തേടി യുവജനങ്ങൾ ഒപ്പം സഭയും




മലങ്കര
കത്തോലിക്കാ
യുവജനപ്രസ്ഥാനം

## വെളിച്ചമാവാൻ യുവജനമുന്നേറ്റം

മോറാൻ മോർ
ബസേലിയോസ് ക്ലീമിസ്
കാതോലിക്കാ ബാവാ





കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, വലിയ സഹനശീലത്തിലും പീഡകളിലും ഞെരുക്കങ്ങളിലും വൈഷമ്യങ്ങളിലും മർദനങ്ങളിലും ലഹളകളിലും അധ്വാനങ്ങളിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 11

# ഉള്ളടക്കം









രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി. എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത്
9446703056

മാർക്കറ്റിംഗ് & അഡ്വർടൈസ്മെന്റ്
റവ. ഫാ. ആന്റണി മരിയഭവൻ

കവർ & ലേഔട്ട്
Fingraph - 9387811920
fingraphtvm@gmail.com

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം

വിലാസം
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4
Email:christavakahalam@gmail.com



# ഒഴുക്കികളയുന്ന സുഗന്ധതൈലം

bovasmathew@gmail.com
**9447661943**

വിശുദ്ധ ബൈബിളിൽ കർത്താവിന്റെ പാദാന്തികത്തിലിരുന്ന് തന്റെ പാപത്തെ ഓർത്ത് കരയുകയും വിലകൂടിയ സുഗന്ധതൈലം പൂശി പാദങ്ങൾ തുടക്കുകയും ചെയ്യുന്ന സ്ത്രീയെക്കുറിച്ച് പരാമർശം ഉണ്ട്. കണ്ടുനിന്ന ആളുകളും ശിഷ്യന്മാരിൽ ഒരുവനായിരുന്ന യൂദാസും ഒഴുക്കികളഞ്ഞ സുഗന്ധ തൈലത്തേയോർത്തും അതിന്റെ വിലയോർത്തും പരിതപിക്കുന്നത് നാം കാണുന്നുണ്ട്. യേശുവിന്റെ പാദങ്ങളിൽ വീണ വിലകൂടിയ സുഗന്ധതൈലം പാഴായി പോയല്ലോ എന്നാണവരുടെ പരിതാപം. എന്നാൽ കർത്താവ് അവളുടെ പ്രവൃത്തിയെ പ്രശംസിക്കുകയും എല്ലാക്കാലത്തും അത് അനുസ്മരിക്കപ്പെടുകയും ചെയ്യുമെന്ന വാഗ്ദാനവും നൽകി.

സഭയിൽ യുവജനങ്ങളെക്കുറിച്ചും അവരുടെ ശുശ്രൂഷകളെക്കുറിച്ചും ഗൗരവതരമായ ആലോചനകളും ധ്യാനപൂർണ്ണമായ പഠനങ്ങളും നടന്നു വരികയാണ്. സഭയിൽ യുവജനങ്ങളുടെ സ്ഥാനമെന്താണ്? പൊതുസമൂഹം കാലഘട്ടത്തിന്റെ അളവുകോൽവച്ച് യുവജനതയുടെ സ്ഥാനം നിർണ്ണയിക്കുമ്പോൾ ആത്മീയമായ ഒരന്വേഷണമാണ് നമുക്ക് വേണ്ടത്. വി.വചനത്തിൽ ആദിമ സഭമുതൽ ഇന്നോളം ശക്തമായ ഒരു യുവജന സാന്നിധ്യം പരാമർശിക്കപ്പെടുന്നു. കർത്താവിനു വേണ്ടി തടവുകാരനായിത്തീർന്ന പൗലോസിനെപ്പോലെ യേശുവിനോടുള്ള സ്നേഹത്തിൽ ബന്ധിക്കപ്പെട്ട യുവത്വം, ക്രിസ്തു സ്നേഹത്തിന്റെ സ്വാതന്ത്ര്യത്തിൽ വിഹരിക്കുന്നത് നമുക്ക് കാണാൻ കഴിയും. ആദിമ നൂറ്റാണ്ടിൽ സഭ പീഡിപ്പിക്കപ്പെട്ടപ്പോൾ വിശ്വാസത്തിന്റെ ബലിക്കല്ലുകളിൽ ഇറ്റുവീണ രക്തത്തുള്ളികളിലനേകം യുവജനങ്ങളുടേതായിരുന്നു. ഭയം കൂടാതെ ക്രിസ്തുവിനു വേണ്ടി വ്യയം ചെയ്ത യുവ ജന്മങ്ങൾ ഏറെയായിരുന്നു. സഭയിലെ പ്രഖ്യാപിത രക്ത സാക്ഷികളിൽ അനേകർ യുവത്വത്തിന്റെ ഔന്നത്യത്തിൽ നിൽക്കുമ്പോൾ സ്വർഗ്ഗത്തിൽ ജീവൻ നേടാനായി രക്തം ചിന്തിയവരായിരുന്നു. ഈ ലോകത്തിന്റെ ഏത് സന്തോഷത്തേക്കാളും അധികമായി യേശുവിൽ ആനന്ദിച്ച യുവമാതൃകകൾ ധാരാളമുണ്ട്.

ഇന്നും ക്രിസ്തുവിനെ പിൻചെല്ലുവാൻ, അവനിൽ ആഹ്ലാദിക്കുവാൻ വെമ്പൽക്കൊള്ളുന്ന ഒരു വലിയ യുവനിര സഭയിൽ ആകമാനം ഉണ്ട്. സെക്കുലർ ലോകം അവരെ പാഴായിപ്പോകുന്ന സുഗന്ധ തൈലം എന്ന് വിശേഷിപ്പിക്കും. എന്നാൽ അവരുടെ പ്രവൃത്തിക്ക് വിലയിടുന്നത് സ്വർഗ്ഗമാണ്. യേശുവിനോടുള്ള സ്നേഹത്തിൽ സഭയോടും കൂദാശകളോടും പൗരോഹിത്യ സമർപ്പിത ജീവിതത്തോടും അവർ പുലർത്തുന്ന ആഭിമുഖ്യങ്ങളെ പരിഹസിക്കുന്ന നവമാധ്യമ സമീപനങ്ങളെ നാം ജാഗ്രതയോടെ കാണേണ്ടതുണ്ട്. പ്രതിഫലം നോക്കാതെയും സമപ്രായക്കാരുടെ പരിഹാസത്തിനു ചെവികൊടുക്കാതെയും ഉത്തമബോധ്യത്തോടെ നമ്മുടെ യുവജനങ്ങൾ സഭയോട് ചേർന്ന് നിന്ന് യേശുക്രിസ്തുവിന്റെ വിളിക്ക് പ്രത്യുത്തരം നൽകി വിശ്വസ്തരായി ജീവിക്കുമ്പോൾ, സഭ അവരോടൊപ്പമുണ്ട് എന്ന സന്ദേശം അവരോട് പങ്കുവയ്ക്കേണ്ടതുണ്ട്. യുവത്വം യേശുവിന്റെ പാദത്തിൽ പാഴാക്കി കളയുന്ന ജന്മമല്ല, ആ തിരുച്ചോരയിൽ കഴുകിയെടുക്കുന്ന പുണ്യജന്മങ്ങളാണ്...

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

പിതൃമൊഴി



# വെളിച്ചമാവാൻ യുവജനമുന്നേറ്റം

പ്രിയപ്പെട്ട യുവജനങ്ങളെ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ റോമിൽ വിളിച്ചു കൂട്ടിയിരിക്കുന്ന ആഗോള കത്തോലിക്കാ മെത്രാന്മാരുടെ സിനഡിൽ പങ്കെടുക്കുന്നതിനിടയിലാണ് ഞാൻ ഈ ലക്കം കാഹളത്തിന്റെ പിതൃമൊഴി എഴുതുന്നത്. യുവജനങ്ങളാണ് ഈ സിനഡിന്റെ പ്രമേയം. ലോകത്തിലെ അനേകം രാജ്യങ്ങളിൽ യുവജനങ്ങളെ ദൈവാലയത്തിലേക്കും കുടുംബങ്ങളിലേക്കും തിരികെ കൊണ്ടുവരാനുള്ള പരിശ്രമങ്ങളും ചർച്ചകളും നടക്കുന്നതിനിടയിൽ ഈ സിനഡിൽ എനിക്ക് അഭിമാനത്തോടെ പറയാൻ കഴിയും പ്രാർത്ഥനയുടെ അനുഭവമുള്ള യുവജനങ്ങളുടെ നാട്ടിൽ നിന്നാണ് ഞാൻ വരുന്നതെന്ന്. പ്രീയ യുവജനങ്ങളെ, നമുക്ക് ഇത് ശുദ്ധീകരണത്തിന്റെ കാലഘട്ടമാണ്. ഞാനും നിങ്ങളും സഭ ഒന്നാകെയും ശുദ്ധീകരിക്കപ്പെടണം. സഹനങ്ങൾ നമ്മെ ശുദ്ധീകരിക്കും. കർത്താവായ യേശുക്രിസ്തു തന്റെ സഹനത്തിലൂടെയും കുരിശുമരണത്തിലൂടെയുമാണ് നമ്മെ ശുദ്ധീകരിച്ചത്. അത് പാപത്തിൽ നിന്നുള്ള വീണ്ടെടുപ്പായിരുന്നു. ആ വീണ്ടെടുപ്പ് അനുഭവമായി, രക്ഷിക്കുന്ന പദ്ധതിയുടെ ഭാഗമായി നാം സ്വീകരിക്കുമ്പോഴാണ് വ്യക്തിപരമായി നാം ശുദ്ധീകരണത്തിന്റെ അനുഭവത്തിലേക്ക് വരുന്നത്. സ്വർഗ്ഗം നമുക്ക് നൽകിയ യേശുക്രിസ്തു എന്ന രക്ഷകനിൽ വിശ്വസിക്കുന്ന ആരും നശിച്ചുപോകില്ല. വി.യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷത്തിൽ ഇപ്രകാരം പറയുന്നു “നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ല, ദൈവം നമ്മെ സ്നേഹിച്ചു

എന്നതിലാണ് സ്നേഹം അടങ്ങിയിരിക്കുന്നത്". നമുക്ക് ദൈവത്തെ സ്നേഹിക്കുന്നതിന് ഒരുപാട് കാരണങ്ങൾ ഉണ്ട്. ആ ഓരോ കാര്യങ്ങൾ പരിഗണിക്കുമ്പോഴും ദൈവത്തെ സ്നേഹിക്കുവാൻ നമുക്കുള്ള കടമകൾ ഏറുകയാണ്. എന്നാൽ ദൈവം നമ്മെ സ്നേഹിക്കുന്നത് നമ്മോടുള്ള സ്നേഹം കൊണ്ട് മാത്രമാണ്. ഈ സ്നേഹമാണ് നമ്മെ ദൈവബന്ധത്തിൽ നിലനിർത്തുന്നത്.

ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ അഭിഷേകത്തിൽ മാത്രമെ നമുക്ക് ദൈവസ്നേഹത്തിൽ നിലനിൽക്കാൻ സാധിക്കുകയുള്ളു. പരിശുദ്ധാത്മാവ് നൽകുന്ന ആത്മബന്ധത്തിലാണ് നാം ഓരോ ദിവസവും ജീവിക്കുന്നത്. യേശുവുമായുള്ള ബന്ധത്തിൽ നാം ആഴപ്പെടുമ്പോൾ ഏത് പ്രതികൂല സാഹചര്യങ്ങൾ വന്നാലും യേശുക്രിസ്തുവുമായിട്ടുള്ള എന്റെ ബന്ധത്തിൽ നിന്ന് വേർപിരിയാതിരിക്കാനുള്ള കൃപ എനിക്ക് നൽകപ്പെടും. വി.പൗലോസ് ചോദിക്കുന്നതുപോലെ കർത്താവായ യേശുക്രിസ്തുവുമായുള്ള എന്റെ ബന്ധത്തിൽ നിന്ന് ആർക്ക് എന്നെ വേർപെടുത്താൻ കഴിയും ദൈവവുമായുള്ള അചഞ്ചലമായതും പറിച്ചെറിയാൻ സാധിക്കാത്തതുമായ ഒരു ബന്ധത്തെക്കുറിച്ചാണ് വി.പൗലോസ് പറയുന്നത്. സാവൂൾ ആയിരുന്ന പൗലോസ് ക്രൈസ്തവരെ പീഡിപ്പിക്കുന്നതിൽ സന്തോഷം കണ്ടെത്തിയ ആളായിരുന്നു. എന്നാൽ അതേ പൗലോസ് യേശുവിൽ നിന്നുള്ള സ്നേഹത്തിൽ നിന്നും ആർക്കെന്നെ വേർപെടുത്താൻ കഴിയും എന്ന് ചോദിക്കുന്നത് പരിശുദ്ധാത്മാവിന്റെ കൃപയിലാണ്. ദൈവം ഒരു മനുഷ്യനെ സ്പർശിക്കുമ്പോൾ ഉണ്ടാകുന്ന ആന്തരികമായ വലിയ മാറ്റത്തിന്റെ അനുഭവമാണ് പൗലോസിൽ കാണുന്നത്. ഈ വലിയ ശുദ്ധീകരണത്തിന്റെ അനുഭവം വി.പൗലോസിലൂടെ തിരുസഭയ്ക്ക് മുഴുവൻ നൽകപ്പെട്ടിരിക്കുന്നു. നാം സഹനത്തിലൂടെ വിശുദ്ധിയിൽ എത്തുന്നവരാണ്. സഹനം വരുമ്പോൾ ഓർക്കുക, യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് അവനെപ്രതി ലജ്ജിക്കേണ്ടി വരികയില്ല. യുഗാന്ത്യംവരെ കൂടെയിരിക്കുമെന്നുള്ള ദൈവത്തിന്റെ വലിയ വാഗ്ദാനമാണ് നമ്മുടെ ശക്തിയും ബലവും. വാഗ്ദാനങ്ങളിൽ അവിടുന്ന് വിശ്വസ്തനാണ്. കർത്താവായ യേശുക്രിസ്തുവാണ് നമ്മുടെ മുൻപിൽ നിൽക്കുന്നത്. വി.പത്രോസ് ശ്ലീഹാ ഇപ്രകാരം പറയുന്നു "പ്രീയപ്പെട്ടവരെ നിങ്ങളെ പരിശോധിക്കുവാനായി അഗ്നിപരീക്ഷകൾ ഉണ്ടാകുമ്പോൾ, അപ്രതീക്ഷിതമായി എന്തോ സംഭവിച്ചതുപോലെ പരിഭ്രമിക്കരുത്. ക്രിസ്തുവിന്റെ പീഡകളിൽ നിങ്ങൾ പങ്കുകാരാകുന്നതിൽ ആഹ്ലാദിക്കുവിൻ. അവന്റെ മഹത്വം വെളിപ്പെടുമ്പോൾ നിങ്ങൾ ആഹ്ലാദിക്കുവിൻ. ക്രിസ്തുവിന്റെ നാമം നിമിത്തം നിന്ദിക്കപ്പെട്ടാൽ നിങ്ങൾ ഭാഗ്യവാന്മാർ. എന്നാൽ മഹത്വത്തിന്റെ ആത്മാവ്, ദൈവാത്മാവ് നിങ്ങളിൽ വസിക്കും".

പീഡനങ്ങളിൽ കർത്താവിനോടൊപ്പം നിൽക്കാൻ വി.പത്രോസ് നമ്മെ ഓർമ്മപ്പെടുത്തുന്നു. സഹനങ്ങളിൽ നിന്ന് കർത്താവിനെ പിന്തിരിപ്പിക്കാൻ ശ്രമിക്കുമ്പോൾ പത്രോസിനെ ശാസിക്കുകയും തിരുത്തുകയും ചെയ്യുന്ന കർത്താവിനെ നാം കാണുന്നു. അങ്ങനെ കർത്താവിനെ ഉപേക്ഷിച്ചു പോകാത്ത ജീവിതങ്ങൾക്ക് കർത്താവ് നൽകുന്ന മഹത്വമാണ് എന്നേക്കും നിലനിൽക്കുന്നത്. ആരവമുണ്ടാക്കുന്ന ജനങ്ങൾക്കു പകരമായി കർത്താവിനെ ഹൃദയം കൊണ്ട് അനുഗമിക്കുന്ന ആളുകളാണ് ഇന്നിന്റെ ആവശ്യം. കർത്താവിനെ ആരാധിക്കണം, കർത്താവിനെ സ്നേഹിക്കണം ഏത് പ്രതിബന്ധം വന്നാലും കർത്താവിനെ ഉപേക്ഷിച്ച് പോകില്ല എന്ന പ്രതിജ്ഞ എടുത്തിരിക്കുന്നവരാണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. സഹനങ്ങൾ യേശുക്രിസ്തുവിന്റെ നാമത്തിൽ ആണെങ്കിൽ ഒരു കാര്യം നമുക്ക് ഉറപ്പിക്കാം. യേശുക്രിസ്തുവിന്റെ മഹത്വം നമ്മുടെമേൽ ഇറങ്ങിവരും. വി.വചനത്തിൽ, ബാബിലോണിയൻ പ്രവാസ കാലത്ത് ദൈവം ഉപയോഗിച്ച, ചില യുവതി-യുവാക്കളെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. ഇവരിലൂടെ ഇസ്രായേൽ വീണ്ടും അതിന്റെ മഹത്വത്തിലേക്ക് തിരികെ വന്നു. അവരുടെ മധ്യേയുള്ള ദൈവിക സാന്നിധ്യത്തെ ദൈവം അവർക്ക് കാണിച്ചു കൊടുത്തു. ഈ കാലഘട്ടത്തിൽ ഇതുപോലൊരു യുവത്വത്തെയാണ് കർത്താവ് തിരയുന്നത്. നാഥാ ഇതാ ഞാൻ എന്ന് മറുപടി കൊടുത്ത്, ഈ നിയോഗം ദൈവസന്നിധിയിൽ നിന്ന് ഏറ്റെടുത്ത് കേരളത്തിലെ സഭയെ ചൈതന്യവത്തായി നിലനിർത്തുവാൻ കത്തോലിക്കാ യുവജനങ്ങൾ

മുന്നോട്ടു വരണം. പരിശുദ്ധാത്മാവിന്റെ അഭിഷേകത്താൽ ഈ സഭയുടെ നെടുംതൂണുകളാകുവാൻ യുവജനങ്ങൾ ഒരുക്കപ്പെടണം. മനുഷ്യൻ തുടച്ചുനീക്കിയാൽ മായുന്നതല്ല കർത്താവിന്റെ തിരുചോരയാൽ സ്ഥാപിക്കപ്പെട്ട അവിടുത്തെ സഭ. ഫ്രഞ്ച് വിപ്ലവകാലത്ത് പാരിസിലെ കത്തീഡ്രൽ ദൈവാലയത്തെ പാപത്തിന്റെ മ്ലേച്ഛതകളാൽ മലിനപ്പെടുത്തി സഭയെ ഇല്ലാതാക്കാൻ പരിശ്രമിച്ചവർക്ക് തൊട്ടടുത്ത് ലൂർദ് എന്ന് പറയുന്ന ഗ്രാമത്തിൽ പരിശുദ്ധ ദൈവമാതാവ് കുട്ടികൾക്ക് പ്രത്യക്ഷപ്പെട്ട് ദൈവമഹത്വത്തിൽ ഫ്രാൻസിനെ ഉയർത്തിപിടിച്ചു. തൊട്ടടുത്ത് ആർസ് എന്ന കുഗ്രാമത്തിൽ ഒരു വൈദികനെ അയച്ചതു വഴി ഫ്രാൻസിനെ വീണ്ടും ദൈവം അത്ഭുതകരമായി വഴിനടത്തി. എല്ലാ കാലഘട്ടത്തിലും സഭയ്ക്ക് വലിയ ഇടിവ് സംഭവിക്കുന്ന നാളുകളിൽ ഒരു വിശുദ്ധനോ വിശുദ്ധയോ ഒരു കുഗ്രാമത്തിൽ നിന്ന് ലോകത്തിന്റെ നെറുകയിലേക്ക് നടന്നുകയറുന്നതാണ് നാം കാണുന്നത്.

യേശുക്രിസ്തു അനേകരിൽ നമുക്ക് ഒരുവനല്ല. പ്രവാചകന്മാരെ പോലെ, ജെറമിയായെപ്പോലെ, ഏലിയായെപ്പോലെ സാധാരണക്കാരുടെ പക്ഷം ചേരുന്ന ഒരു വിപ്ലവകാരിയെപ്പോലെ യേശുവിനെ കാണാൻ നമുക്കാവില്ല. "നീ ജീവിക്കുന്ന ദൈവത്തിന്റെ പുത്രനായ യേശുവാണെന്ന്" ഉള്ളിൽ തട്ടി നമുക്ക് പറയാൻ കഴിയണം. ആരും അത് പറയാതിരിക്കാൻ വേണ്ടി കുരിശിൻ ചുവട്ടിൽ കാവൽ നിർത്തപ്പെട്ട സൈന്യാധിപനും ഒടുവിൽ അത് തന്നെ ഏറ്റുപറഞ്ഞു. "സത്യമായും ഇവൻ ദൈവപുത്രനാണ്". ഈ സത്യം നമ്മുടെ എല്ലാ ജീവിത തലങ്ങളിലും നാം ഏറ്റുപറയണം. ഇത് യുവജനങ്ങൾ ഒരുമിച്ച് ലോകത്തോട് പറയുമ്പോൾ ലോകത്തിന് ഉണ്ടാകുന്ന വ്യത്യാസം വലുതാണ്. എന്നാൽ ഇതിൽ നിന്ന് നിങ്ങളെ മാറ്റി നിർത്തുവാൻ പിശാച് സകല തന്ത്രങ്ങളും ഉപയോഗിക്കും. എന്നാൽ അതിന്റെ നടുവിൽ ആത്മവിശ്വാസത്തിന്റെയും പ്രത്യാശയുടെയും സംപ്രീതിയുടെയും പൂർണ്ണമായ സമർപ്പണത്തിന്റെയും നിറവിൽ നാം ഏറ്റുപറയണം ഞാൻ യേശുവിനുള്ളതാണ്. അവന് പകരംവയ്ക്കാൻ ആരുമില്ല, അവൻ മാത്രമെ ഉള്ളൂ. "അവനിൽ വിശ്വസിക്കുന്ന ഒരുവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു." ഈ സത്യം തിരിച്ചറിയുന്ന യുവജനങ്ങൾ സഭയുടെ വാഗ്ദാനമാണ്. സഭയുടെ പ്രതീക്ഷ അവരിലാണ്. അന്ധകാരത്തിന്റെ നടുവിലും പ്രകാശവും പ്രതീക്ഷയും കൈവിടാതെ ഈ യുവജനങ്ങൾ സ്നേഹത്തിന്റെ പ്രവാചകരും പ്രചാരകരുമാണ്. ഇവർ മറ്റുള്ളവർക്ക് സ്നഹവും പരിചരണവും കരുതലും പ്രാർത്ഥനയും നൽകുന്നവരാണ്, ദൈവരാജ്യത്തിലെ സകലരുടെയും സ്നേഹിതരാണവർ. ഈ കൃപാവരമുള്ള യുവജനങ്ങളെയാണ്, പ്രകാശിത കൂട്ടായ്മയാണ് ഈ കാലഘട്ടത്തിലെ സഭയ്ക്കാവശ്യം, അവരിലൂടെയാണ് സഭയുടെ യുവത്വം ലോകത്തിൽ പ്രകാശിതമാകുന്നത്.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്






# യുവജനങ്ങൾ ക്രിസ്തുവിന്റെ മനസ്സും ഹൃദയവും ധരിക്കുക

**ബിഷപ്പ് ഡോ. വിൻസെന്റ് മാർ പൗലോസ്**
ചെയർമാൻ, മലങ്കര കത്തോലിക്ക യുവജന കമ്മീഷൻ

**"യേശുക്രിസ്തുവിനുണ്ടായിരുന്ന ഈ മനോഭാവം നിങ്ങളിലും ഉണ്ടാകട്ടെ" (ഫിലി 2:5)**

ക്രിസ്തുവിൽ പ്രിയമുള്ള യുവജനസുഹൃത്തുക്കളേ,

മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ 2018 ഒക്ടോബർ 7-ാം തീയതി യുവജനദിനമായി ആചരിക്കുകയാണ്. പതിവുപോലെ, അസ്സീസിയിലെ വി. ഫ്രാൻസിസിന്റെ തിരുന്നാൾ കഴിഞ്ഞുവരുന്ന ഞായറാഴ്ചയാകുന്നു ഈ ദിനം. ഈ സന്തോഷദിനത്തിൽ, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ നിങ്ങൾക്കേവർക്കും ഞാൻ ആശംസകൾ നേരുകയും ചെയ്യുന്നു. യുവജനങ്ങളെ ആത്മാർത്ഥമായി പരിചരിക്കുന്ന, അവരോടൊപ്പം താൽപര്യപൂർവം ശുശ്രൂഷകളിൽ വ്യാപൃതരായിരിക്കുന്ന എല്ലാ ബഹു. വൈദികർക്കും സിസ്റ്റേഴ്സിനും, അല്മായ സഹോദരങ്ങൾക്കും പ്രത്യേകമാംവിധം എന്റെ ആശംസകൾ അറിയിക്കുന്നു. യേശുവിനോടും അവന്റെ സഭയോടും വ്യക്തിപരമായ ബന്ധത്തിൽ വളരുവാനും, യുവജനങ്ങളെ കുടുതൽ സഹായിക്കുവാനും, സഹയാത്രികരാകുവാനും, തങ്ങളെത്തന്നെ സമർപ്പിക്കുന്നതിനുമായി യുവജന ആനിമേറ്റേഴ്സിനെയും ശുശ്രൂഷകരേയും ഞാൻ ആഹ്വാനം ചെയ്യുന്നു.

പ്രിയ യുവസ്നേഹിതരേ,

തദ്ദേശീയ സഭയുടെയും സാർവത്രിക സഭയുടെയും പ്രാർത്ഥനയുടെയും പരിചിന്തനത്തിന്റെയും സവിശേഷമായ ശ്രദ്ധ പതിയുന്നത് യുവജനങ്ങളിലേക്കാണ്. അതിനാൽ, 2018 ഒക്ടോബറിൽ റോമിൽ നടക്കുന്ന സാധാരണ സുന്നഹദോസിന്റെയും, 2019-ൽ പനാമയിൽ നടക്കുന്ന ലോക യുവജനദിനത്തിന്റെയും, എം.സി.വൈ.എം.ന്റെ ജൂബിലി വർഷത്തിന്റെയും, നമ്മുടെ സഭയിൽ പ്രഖ്യാപിച്ച യുവജനവർഷത്തിന്റെയും, എല്ലാ കണ്ണുകളും കാതുകളും യുവജനങ്ങളിലേക്കാണ് തിരിഞ്ഞിരിക്കുന്നത്. അതിനു കാരണം, സഭയ്ക്കും സമൂഹ ത്തിനുമുള്ള ദൈവത്തിന്റെ വിലപ്പെട്ട സമ്മാനമായിട്ടാണ് സഭ നിങ്ങളെ കാണുന്നത്. തങ്ങളുടെതായ പ്രതീക്ഷകളോടും സ്വപ്നങ്ങളോടും, സംശയങ്ങളോടും ഭയത്തോടും, ആകുലതകളോടും ചോദ്യങ്ങളോടു മൊപ്പം നമ്മുടെ പ്രത്യാശകളെ മുന്നോട്ടുകൊണ്ടുപോകുന്ന യുവജനങ്ങളെ ശ്രവിക്കുന്നതിൽ സഭ അങ്ങേയറ്റം ശ്രദ്ധാലുവാണെന്ന വസ്തുത ഈ സംഭവങ്ങളോരോന്നും വ്യക്തമാക്കിതരുന്നു.

### 1. മുന്നോട്ടുള്ള പ്രയാണത്തിനായി ഒരു തിരിഞ്ഞുനോട്ടം.

ഇന്നിന്റെ വെല്ലുവിളികൾക്കുമദ്ധ്യേ മുന്നേറാനും, എം.സി.വൈ.എം. സഞ്ചരിച്ച വഴികളെ പിന്തിരിഞ്ഞ് നോക്കാനും, ഈ വർഷം നാം ആചരിക്കുന്ന യുവജനദിനം നമ്മോട് ആഹ്വാനം ചെയ്യുന്നു. ഒന്നാമതായി കർത്താവ് നമുക്ക് നൽകിയിട്ടുള്ള എല്ലാ അനുഗ്രഹങ്ങൾക്കും നന്ദി പറയാനുള്ള അവസരമാണിത്. രണ്ടാമത്, യുവജനങ്ങളുടെ വളർച്ചയ്ക്കായി വാക്കാലും പ്രവർത്തിയാലും സംഭാവനകൾ നൽകിയ എല്ലാവരെയും ഓർമിക്കുവാനുള്ള അവസരം കൂടിയാണ്. മൂന്നാമതായി, കഴിഞ്ഞകാലങ്ങളിലേക്ക് നോക്കുവാനും ഈ പ്രസ്ഥാനത്തിന്റെ പ്രതിബന്ധങ്ങളുടെയും വിജയത്തിന്റെയും കഥ

കൾ സ്മരിക്കുവാനുമുള്ള സമയമാണ് ഈ ജൂബിലി. നാലാമതായി ഈ പ്രസ്ഥാനത്തിന്റെ പ്രാരംഭ ഘട്ടത്തിലുണ്ടായിരുന്ന തീക്ഷ്ണതയിലേക്ക് നമ്മെ തിരികെയെത്തി ക്കുന്നതിനുള്ള ഒരു അവസര മാണ്. അവസാനമായി, ഭാവിദർശന ത്തിനും സംഘടനയുടെ ദൗത്യവും മുൻഗണനകളും കൂടു തൽ വ്യക്തമാക്കാനുമുള്ള ഒരു അവസരം കൂടിയാണ്.

സഭയുടെ യുവജനപ്രസ്ഥാനത്തിലൂടെ പരിശുദ്ധാത്മ ശ്രവണ ത്തിനായി ഒത്തുകൂടുന്നതിനും, പ്രാർത്ഥിക്കുന്നതിനും, പരിചിന്തനം ചെയ്യുന്നതിനും, ചർച്ച ചെയ്യുന്നതിനും, തീരുമാനങ്ങൾ കൈക്കൊ ള്ളുന്നതിനും യുവജനങ്ങൾക്ക് സാധിക്കുന്നു. പരി. ഫ്രാൻസിസ് മാർപാപ്പ പറയുന്നു: "നിങ്ങൾ യുവ ജനങ്ങൾ കഴിഞ്ഞകാലത്തിന്റെ ഓർമകളിൽ ആഹ്ലാദിക്കുമാത്രമല്ല, മറിച്ച് വർത്തമാനകാലത്തിൽ ധൈര്യത്തോടും ഭാവിയിലുള്ള പ്രത്യാശയോടുംകൂടി മുന്നേറണം" **(ലോക യുവജനദിന സന്ദേശം 2018)**. കൃതജ്ഞതയോടുകൂടി കഴിഞ്ഞകാലത്തിലേക്ക് നോക്കുവാനും അത്യുത്സാഹത്തോടെ വർത്ത മാനകാലത്തിൽ ജീവിക്കുവാനും പ്രത്യാശയോടെ ഭാവിയിലേക്ക് മുന്നേറാനും പരി. പിതാവിന്റെ ഈ സന്ദേശം നമ്മെ പ്രോത്സാഹിപ്പിക്കുന്നു. നമ്മുടെ ഭാവിജീവിതം കെട്ടിപടുക്കുന്നതിന് നില നിൽപ്പിന്റെ ഈ വീക്ഷണം നമ്മെ സഹായിക്കും.

**2. നീതിപൂർവകമായ പ്രവർത്തികളെയും ശുശ്രൂഷകളെയും ശക്തിപ്പെടുത്തുകയും വളർത്തുകയും ചെയ്യുക.**

നമ്മുടെ സഭ, പ്രത്യേകിച്ച് കേരളത്തിൽ, വർഷകാലകെടുതികളുടെ ദുരിതമനുഭവിക്കുന്ന ഈ പ്രത്യേക പശ്ചാതലത്തിൽ നമ്മുടെ പരിപാടി കളെല്ലാം അതിനനുസൃതമായി നിജപ്പെടുത്തേണ്ടതു ണ്ട്. ജനങ്ങളുടെ സഹായത്തിനുവേണ്ടിയുള്ള നിലവിളിയ്ക്കും അപകട മുന്നറിയിപ്പുകൾക്കും ഉട നടി നിർവഹിച്ച ജാഗ്രതാ പ്രവർത്തനങ്ങൾക്കും എല്ലാ യുവജനങ്ങളെയും ആനിമേറ്റേഴ്സിനെയും, ഡയറക്ടേഴ്സിനെയും ഞാൻ അഭിനന്ദിക്കുന്നു. വിഷമത്തിലും പ്രയാസത്തിലും കഴിയുന്ന ഈ സഹോദരങ്ങളെ ആശ്വസിപ്പിക്കുന്നതോടൊപ്പം, ഭാവി സുരക്ഷിതമാക്കാനുള്ള പാഠങ്ങൾ അതിൽനിന്ന് നാം ഉൾക്കൊള്ളുകയും വേണം. 'പൊതുഭവനം' സംരക്ഷിക്കുക എന്നതായിരിക്കണം എല്ലായി ടത്തും നമ്മുടെ ഉത്തരവാദിത്വം. സാങ്കേതികമികവും മറ്റ് വികസനപ്രവർത്തനങ്ങളും വ്യത്യസ്ഥത ലങ്ങളിൽ മനുഷ്യരാശിക്ക് ഉണർവ് പ്രദാനം ചെയ്യുന്നതാണെങ്കിലും, പാർശ്വഫലങ്ങൾ കൂടാതെ അത് നിർവഹിക്കപ്പെടണം. സാങ്കേതികവിദ്യകളിൽ അധിഷ്ഠിതമായ ജീവിത രീതി ജനങ്ങളിൽ സൃഷ്ടിക്കുന്നത് തികച്ചും പരിരക്ഷയില്ലാത്തതും, ചുരുങ്ങിയ കാലത്തേക്ക് മാത്രമുള്ള ലാഭമോഹവും, വലിച്ചെറിയൽ സംസ്കാരവുമാണ്.

കർത്താവിന്റെ ആത്മാവിനാൽ പ്രചോദിതനായി പരി. ഫ്രാൻസിസ് മാർപാപ്പാ യുവജനങ്ങളു മായി നടത്തുന്ന സംവാദങ്ങൾ കരുണയു ടെയും, തുറവിയുടെയും, വിശാലതയുടെയും, സാഹോദ ര്യത്തിന്റെയും സവിശേഷതകൾ ഉൾക്കൊള്ളുന്നതാണ്. കരുണയുടെ ആൾരൂപമായതിനാലാണ് വി. മദർ തെരേസ ലോകമെങ്ങും സ്നേഹിക്കപ്പെടുന്നതും ആദരിക്കപ്പെടുന്നതും. നമ്മുടെ യുവജന പ്രസ്ഥാനവും, സഭയുടെ മറ്റ് സംവിധാനങ്ങളും കരുണയുടെ മരുപ്പച്ചയായി മാറ്റണ മെന്നുള്ളതാണ് ഇപ്പോഴത്തെ നമ്മുടെ ഉത്തരവാദിത്വം. നമ്മുടെ സഹോദര ങ്ങളോട് ചേർന്ന്നിന്നുകൊണ്ട് സത്യം, നീതി, ആത്മാർത്ഥത, മറ്റുള്ളവരെ സേവിക്കുക തുടങ്ങിയ സുവിശേഷ മൂല്യങ്ങൾക്കുവേണ്ടി പ്രവർ ത്തിക്കുക എന്നത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

നീതിയുടെ പ്രവർത്തികൾ പ്രശ്നങ്ങളുടെ കാരണങ്ങളെ വേരോടെ പിഴുതെറിയുമ്പോൾ സേവ നപ്രവർത്തനങ്ങൾ ഇന്നിന്റെ പ്രതിസന്ധികളെ തരണംചെയ്യുന്നതിന് ജനങ്ങളെ പ്രാപ്തരാക്കുന്നു. അതിനാൽ, നീതിയ്ക്കുവേണ്ടിയുള്ള പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുവാൻ നീതിയിലും ശുശ്രൂ ഷയിലും പദമൂന്നി നിൽക്കേണ്ട ആവശ്യമുണ്ട്. മുന്നോട്ടുള്ള പ്രവർത്തനങ്ങൾക്ക് ഇവരണ്ടും ആവ ശ്യമാണ്. നേരിട്ടുള്ള ശുശ്രൂഷ നമ്മുടെ സാമൂഹിക പ്രവർത്തനങ്ങളുടെ അവിഭാജ്യമായ ഘടക വും സഭാശുശ്രൂഷയുടെ വേർപെടുത്താനാവാത്ത ഭാഗവുമാണ്. ഇതിലൂടെ നമ്മുടെ യുവജനങ്ങൾക്ക് സാധാരണ മനുഷ്യന്റെ പ്രയാസ ങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നതിന് സാധിക്കുന്നു. അനുദിനജീവിത ത്തിലുള്ള പ്രയാസങ്ങളെ വെല്ലുവിളിക്കുന്നതിന് ഇത്തരം അവസ്ഥകൾക്ക് സാധിക്കുന്നു. നേരി ട്ടുള്ള സേവനത്തിന്റെ നേട്ടം ഒരു പൊതുസംരംഭത്തിൽ യുവജനങ്ങൾക്ക് ഒരുമിച്ചുകൂടുവാൻ സാധി ക്കുന്നു എന്നുള്ളതാണ്. എപ്പോൾ നേരിട്ടുള്ള സേവനപ്രവർത്തനങ്ങൾ ചെയ്യുവാൻ യുവജനങ്ങൾ സന്നദ്ധരാകുന്നുവോ അപ്പോൾ അത് ഇതര വിശ്വസി സമൂഹത്തിന് മറ്റുള്ളവരെ സഹായിക്കുന്ന തിനുള്ള ഉത്തേജനം പകരും. സാമ്പത്തികമായി സഹായം നൽകുന്നതിലുപരി രക്ഷാപ്രവർത്തന ങ്ങൾ നേരിട്ടുള്ള ശുശ്രൂഷയായി പരിഗണിക്കപ്പെടുന്നു. പ്രളയത്തിനും ഉരുൾപൊട്ടലിനുംശേഷമുള്ള ക്യാമ്പുകളും, വീടുശുചീകരണ പ്രവർത്തനങ്ങളും നേരിട്ടുള്ള ശുശ്രൂഷകൾക്കുള്ള അവസരങ്ങളാ യിരുന്നു.

### 3. ക്രിസ്തുവിന്റെ മനസും ഹൃദയവും ധരിയ്ക്കുക.

യുവജനശുശ്രൂഷയുടെ ലക്ഷ്യങ്ങളിലൊന്ന് ഈ ലോകത്തിൽ ക്രിസ്തുവിന്റെ ശിഷ്യന്മാരായി ജീവിക്കുന്നതിന് യുവജനങ്ങളെ പ്രാപ്തരാക്കുക എന്നതാണ്. ശിഷ്യത്വം എന്നതു പ്രഥമമായി ഒരുകൂട്ടം നിയമങ്ങളെ അനുഗമിക്കൽ അല്ല, മറിച്ച് യേശു എന്ന വ്യക്തിയെ അനുഗമിക്കുക എന്നതാണ്. യേശു എന്ന വ്യക്തിയെ നമ്മുടെ ജീവിത മാതൃകയാക്കുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്. "യേശുക്രിസ്തുവിന്റെ ഈ മനോഭാവം നിങ്ങൾക്ക് ഉണ്ടായിരിക്കട്ടെ" എന്ന് വി. പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു. ക്രിസ്തുവിന്റെ സമർപ്പിത ശിഷ്യനാകുവാൻ ക്രിസ്തുവിന്റെ മനസും ഹൃദയവും നാം ധരിക്കണം. ക്രിസ്തുവിന്റെ പുണ്യങ്ങൾ സ്വീകരിച്ചുകൊണ്ട് നാം ക്രിസ്തുവിന്റെ ഹൃദയം ധരിക്കുന്നു. ഈ പുണ്യങ്ങൾ അഷ്ടസൗഭാഗ്യങ്ങളിൽ (മത്താ 5:1-12) വിശദീകരിക്കുന്നു. യേശു ആത്മാവിൽ ദരിദ്രനും, ഹൃദയശുദ്ധിയുള്ളവനും, കരുണാസമ്പന്നനും, നീതിയുടെ വക്താവും ആയിരുന്നു. ഈ ഹൃദയഭാവങ്ങളാണ് ദൈവരാജ്യത്തെ സവിശേഷമാക്കുന്നത്. നമ്മുടെ പ്രവർത്തനങ്ങളെ നയിക്കുന്ന ഹൃദയത്തിന്റെ വ്യതിചലനങ്ങളും നമ്മുടെ ജീവിതത്തിലെ സാധാരണ സംഭവങ്ങളുമാണ് പുണ്യങ്ങൾ. ഉദാഹരണമായി ഔദാര്യമുള്ള മനുഷ്യൻ തനിക്കുള്ളത് സ്വാഭാവികമായി മറ്റുള്ളവരുമായി പങ്കുവയ്ക്കുന്നു. സത്യസന്ധൻ എപ്പോഴും സത്യം മാത്രം പറയുന്നു. നാം ഓരോരുത്തരും ആത്മാവിൽ ദരിദ്രരും, ഹൃദയശുദ്ധിയുള്ളവരും, കരുണാസമ്പന്നരും, നീതിയുടെ വക്താക്കളും ആയിരിക്കണം. കൊലപാതകത്തിലോ, വ്യഭിചാരത്തിലോ, നുണയിലോ, പ്രതികാരത്തിലോ അല്ല മറിച്ച്, ഈ പ്രവർത്തികളിലേക്ക് നയിക്കുന്ന കോപം, അസൂയ, ആത്മാർത്ഥതയില്ലായ്മ, ഹൃദയത്തിലെ വൈരാഗ്യബുദ്ധി എന്നിവയിലാണ് നമ്മുടെ കർത്താവ് ശ്രദ്ധിച്ചത്. യേശുവിന്റെ ജീവിതവുമായി അനുരൂപപ്പെടുത്തുന്ന നമ്മുടെ സ്വഭാവത്തെ രൂപീകരിക്കരിക്കുവാനാണ് ഒരു സമർപ്പിത ശിഷ്യൻ എന്ന നിലയിൽ യുവജനങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നത്.

### 4. യുവജനങ്ങളോടൊപ്പം നടക്കുക.

ഭാവി തലമുറയെ യഥാർത്ഥമായി രൂപീകരിക്കുന്ന യുവജന ആനിമേറ്റേഴ്സും മുതിർന്നവരും യുവജനങ്ങളോടൊപ്പം അനുയാത്ര ചെയ്യണം. യുവജനങ്ങളുമായി അനുയാത്ര ചെയ്യുന്നതിന് മുൻധാരണകൾക്ക് അതീതമായ ചട്ടക്കൂടിൽ പോകുകയും, യുവജനങ്ങൾ ആയിരിക്കുന്നിടങ്ങളിൽ അവരുമായി കൂടികാഴ്ച നടത്തുകയും, അവരുടെ സമയത്തെയും ജീവിതതലങ്ങളെയും സ്വീകരിക്കുകയും, അവരെ ഗൗരവപൂർവം പരിഗണിക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്. യുവജനങ്ങളുമായി അനുയാത്രചെയ്യുന്നതുവഴി ഒരു ആകമാന ക്രിസ്തീയ സമൂഹത്തെയാണ് കെട്ടിപ്പടുക്കുന്നത്. ഈ ശൈലിയാണ് യേശുവിന്റേതും. അവിടുന്ന് അനുദിന ജീവിതവഴികളിലൂടെ സഞ്ചരിച്ചു, കരുണയോടെ ആളുകളെ വീക്ഷിച്ചു, പിതാവായ ദൈവത്തിന്റെ സ്നേഹം പങ്കുവച്ചു. ഈ പ്രവർത്തനശൈലി യുവജന പരിശീലകർ സ്വായത്തമാക്കണം. അനുദിന ജീവിതം യുവതലമുറയ്ക്ക് അനേകം വെല്ലുവിളികൾ നൽകുന്നു. ഇന്ന് യുവതലമുറയുടെ ഭാഷ മനസിലാക്കുന്നതിനുപോലും മുതിർന്നവർക്ക് കഴിയുന്നില്ല. യുവജനങ്ങളെ വ്യക്തിപരമായി അനുധാവനം ചെയ്യുന്നതിന്റെ പ്രാധാന്യം ഊന്നിപറഞ്ഞുകൊണ്ട് ഫ്രാൻസിസ് മാർപാപ്പാ യുവജന സുന്നഹദോസിനൊരുക്കമായി തയ്യാറാക്കിയ രേഖയിൽ യേശുക്രിസ്തുവിന്റെ ജീവിതത്തിലേക്ക് നമ്മുടെ ശ്രദ്ധയെ തിരിക്കുന്നു. സമകാലികരായ ജനങ്ങളോടൊപ്പമുള്ള യേശുവിന്റെ കണ്ടുമുട്ടലുകളിൽ പ്രതിഫലിക്കുന്ന ചില കാര്യങ്ങൾ അടയാളപ്പെടുത്തുന്നത് യുവജനങ്ങളെ അനുയാത്ര ചെയ്യുന്ന ഒരു വ്യക്തിക്കുണ്ടായിരിക്കേണ്ട യഥാർത്ഥ ജീവിതഗുണങ്ങളിലേക്കാണ്: സ്നേഹമസൃണമായ നോട്ടം (ആദ്യശിഷ്യന്മാരെ വിളിക്കുന്നു, യോഹ 1:35-51). ആധികാരികമായ വാക്ക് (കഫർണാമിലെ സിനഗോഗിൽ പഠിപ്പിക്കുന്നു, ലൂക്കാ 4:32) നല്ല അയൽക്കാരനാകുവാനുള്ള കഴിവ് (നല്ല സമരിയാക്കാരന്റെ ഉപമ, ലൂക്കാ 10:25-37), സഹയാത്രികനാകാനുള്ള അവസരം (എമ്മാവൂസ് ശിഷ്യന്മാർ, ലൂക്കാ 24:13-35) ആധികാരികമായ സാക്ഷ്യം, നിർഭയം മുൻവിധികളെ നേരിടുക (അന്ത്യ അത്താഴത്തിൽ ശിഷ്യരുടെ പാദം കഴുകുന്നു, യോഹ 13:1-20) ഇവയൊക്കെയാണ് ആ ജീവിതഗുണങ്ങൾ.

പ്രിയ യുവജന സുഹൃത്തുക്കളേ,

കർത്താവിന്റെ ഹൃദയം ധരിക്കുവാനും ശുശ്രൂഷകളുടെ പുണ്യങ്ങളുമായി അതിർത്തികളിലേക്ക് സഞ്ചരിക്കുവാനും ഞാൻ നിങ്ങളെ ക്ഷണിക്കുന്നു. നമ്മുടെ മുതിർന്നവരും, പരിശീലകരും നിങ്ങളോടൊപ്പമുണ്ട്. ബാഹ്യപ്രകടനങ്ങളില്ലാത്ത അർത്ഥവത്തായ ഒരു യുവജനാദിനാഘോഷംനടത്തുവാൻ ഞാൻ നിങ്ങളെ ആഹ്വാനം ചെയ്യുന്നു.

2018 ഒക്ടോബർ മാസം 7-ാം തീയതി സഭാതല യുവജനദിന പരിപാടികൾക്ക് പാറശാല ഭദ്രാസനത്തിലുള്ള നെയ്യാറ്റിൻകര വൈദിക ജില്ലയിലെ ചെമ്പരത്തിവിള മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയമാണ് ആതിഥേയത്വം വഹിക്കുന്നത്. അന്നേദിവസത്തെ കാണിക്ക അതാത് ഭദ്രാസനകേന്ദ്രത്തിൽ എത്തിക്കേണ്ടതാണ്. ആകെ വരുമാനത്തിന്റെ പകുതി ഭദ്രാസനങ്ങളിലെ യുവജന പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കാവുന്നതാണ്. ബാക്കി തുക മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ യുവജനക്ഷേമ പ്രവർത്തനങ്ങൾക്കായി സഭാ കാര്യാലയത്തിൽ എത്തിക്കുവാൻ ഭദ്രാസന ഫിനാൻസ് ഓഫീസർമാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ദൈവം നിങ്ങളെല്ലാവരേയും അനുഗ്രഹിക്കട്ടെ!



കവർ സ്റ്റോറി

# എം.സി.വൈ.എം മലങ്കരയുടെ യുവജന സഭ




**ഡോ. തോമസ്കുട്ടി കെ വി**
മുൻ പ്രിൻസിപ്പൽ, സെന്റ് ജോൺസ് കോളേജ്, അഞ്ചൽ


യുവജന സഭയാണ് ഈ ദിവസങ്ങളിലെ ശ്രദ്ധാകേന്ദ്രം. പരി. ഫ്രാൻസിസ് മാർപാപ്പായുടെ നേതൃത്വത്തിൽ വത്തിക്കാനിൽ 2018 ഒക്ടോബർ 3 മുതൽ 28 വരെ നടക്കുന്ന യുവജനങ്ങളെ സംബന്ധിച്ച സുന്നഹദോസ് സമ്മേളനത്തിന്റെ തുടക്കത്തിൽ തന്നെ ലോക ശ്രദ്ധ നേടിക്കഴിഞ്ഞു. "യുവജനങ്ങളും അവരുടെ വിശ്വാസവും ജീവിതതിരഞ്ഞെടുപ്പുകളും," ("Young People, the Faith and Vocational Discernment") എന്നതാണ് സിനഡിന്റെ പഠനവിഷയം. മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം ഇത് ഏറെ പ്രധാനപ്പെട്ട കാലയളവാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയെ പ്രതിനിധാനം ചെയ്തുകൊണ്ട് സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ സുന്നഹദോസിന്റെ ആദ്യാവസാനം പങ്കെടുക്കുന്നത് സഭയിലാകമാനമുള്ള യുവജനങ്ങൾക്ക് നൂതനവും സവിശേഷവുമായ സാധ്യതകൾ തുറന്നുകിട്ടുന്നതിനു കാരണമാവും. മാത്രമല്ല, മലങ്കര കത്തോലിക്കാ സഭയിൽ യുവശക്തി സഭയോടൊത്തുള്ള സംഘടിത പ്രവർത്തനങ്ങളുടെ സുവർണജൂബിലി ആഘോഷിക്കുന്ന കാലയളവുകൂടിയാണിത്.

എക്കാലവും യുവജനങ്ങളോടൊപ്പം ആയിരുന്നു മലങ്കര കത്തോലിക്കാ സഭ. 1985-ൽ അന്താരാഷ്ട്ര യുവജനവർഷമായി ഐക്യ രാഷ്ട്രസഭ പ്രഖ്യാപിച്ചപ്പോൾ യുവജനകളുടെ വളർച്ചയെ ത്വരിതപ്പെടുത്താനുള്ള നല്ല അവസരമായി സഭ അത് ഉപയോഗിച്ചു. പങ്കാളിത്തം, വികസനം, സമാധാനം (Participation, Development , Peace) സഭയുടെ എല്ലാ തലങ്ങളിലും യുവജനങ്ങൾക്കു കൂടുതൽ പങ്കാളിത്തവും പ്രോത്സാഹനവും നൽകി. എം.സി.വൈ.എം. യുവജനവർഷത്തോടനുബന്ധിച്ചു വിപുലമായ ബോധവത്കരണ, പരിശീലന പരിപാടികളാണ് സംഘടിപ്പിച്ചത്. ഇപ്പോൾ യുവജനങ്ങൾക്കു വേണ്ടിയുള്ള സുനഹദോസിന്റെ പശ്ചാത്തലത്തിൽ, കേരള കത്തോലിക്കാ സഭ 2018 ജനുവരി ആറാം തീയതി മുതൽ 2019 ജനുവരി ആറുവരെ യുവജന വർഷമായി ആചരിക്കുകയാണ്. 'യുവജനം, വിശ്വാസം, വിളി സംബന്ധമായ വിവേചിച്ചറിയൽ' എന്ന സിനഡിന്റെ ചിന്തകളാണ് പഠന വിഷയം. എം.സി.വൈ.എം ഒരു വർഷത്തെ കർമപദ്ധതികൾ നടപ്പാക്കികൊണ്ടിരിക്കുന്നു .

സഭയോടൊത്തുള്ള വളർച്ചയാണ് മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിനുള്ളത്. സഭാ പിതാക്കന്മാരും വൈദികരും സന്യസ്തരും അല്മായ നേതാക്കളും എക്കാലവും യുവജനങ്ങളെ പ്രോത്സാഹിപ്പിക്കുന്ന നിലപാടാണ് എടുത്തിട്ടുള്ളത്. എം.സി.വൈ.എം ന്റെ തുടക്കംതന്നെ എല്ലാഭാഗത്തും നിന്നുമുള്ള കലവറയില്ലാത്ത പിന്തുണയുടെ പരിണിതഫലമാണ്. പ്രത്യേകിച്ചു അതിന്റെ ആദ്യത്തെ ഒന്നര ദശാബ്ദം. സഭാംഗങ്ങളിൽ പകുതിയിലധികം യുവജനങ്ങളായിരിക്കുന്ന മലങ്കര കത്തോലിക്കാ സഭയിൽ,

അവിഭക്ത തിരുവനന്തപുരം അതിരൂപതയിൽ മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റിന്റെ ആദ്യത്തെ ഒന്നര പതിറ്റാണ്ടു കാലത്തെ വികാസ പരിണാമങ്ങളുടെ ഓർമക്കുറിപ്പു കൂടിയാണ് ഈ ലേഖനം.

മലങ്കര കത്തോലിക്കാ സഭയിലാകമാനം ആയിരത്തിതൊള്ളായിരത്തി അറുപതുകളായപ്പോഴേക്കും, പുനരൈക്യ പ്രസ്ഥാനത്തിന്റെ ശക്തികേന്ദ്രങ്ങളിൽ സജീവമായ യുവജന പ്രവർത്തനങ്ങളുടെ തുടക്കം കണ്ടുതുടങ്ങി. ഇടവകയുടെ ആവശ്യങ്ങളിൽ മുതിർന്നവർക്കൊപ്പം പ്രവർത്തിക്കുന്നതിന് ചെറിയ കൂട്ടം യുവജനങ്ങൾ മുന്നോട്ടുവന്നു. താരതമ്യേന വലിയ ഇടവകകളിൽ യുവജനങ്ങളുടെ സാന്നിധ്യം കൂടുതൽ പ്രകടമായി. അറുപതുകളുടെ രണ്ടാം പകുതി കഴിഞ്ഞതോടെ കേരളത്തിലെ മിക്ക ക്രൈസ്തവ സഭാ വിഭാഗങ്ങളിലും അന്നത്തെ സാമൂഹ്യ രാഷ്ട്രീയ സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ യുവജന പ്രവർത്തനങ്ങൾക്ക് കൂടുതൽ ശ്രദ്ധയും പരിഗണനയും കൈവന്നു.

മലങ്കര കത്തോലിക്കാ സഭയിൽ യുവജനങ്ങളുടെ പൊതുവേദി രൂപപ്പെടുന്നതിനു ചില പ്രധാന കാരണങ്ങൾ ചൂണ്ടികാണിക്കാനാവും.

i. മാർ ഇവാനിയോസ് തിരുമേനിക്ക് യുവജനങ്ങളോടുള്ള പ്രതിപത്തി അക്കാലത്തെ വൈദികരെയും അല്മായരെയും ഏറെ സ്വാധീനിച്ചിരുന്നു . അക്കാരണത്താൽത്തന്നെ പുനരൈക്യ പ്രസ്ഥാനത്തിന് നേതൃത്വം നൽകിയ അല്മായ നേതാക്കളും സീറോ മലബാർ രൂപതകളിൽ നിന്ന് വന്ന വൈദികരും പുതിയ തലമുറയുടെ വളർച്ചയെ പ്രോത്സാഹിപ്പിച്ചു.

ii. രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ ചർച്ചകളും തീരുമാനങ്ങളും കൂടുതൽ താല്പര്യത്തോടുള്ള അല്മായ പ്രവർത്തനങ്ങൾക്കും പരിഗണനകൾക്കും കാരണമായി.

iii. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ആദ്യവസാനം പങ്കെടുത്ത ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രോത്സാഹനം യുവജനങ്ങളെ സഭയോട് ചേർത്ത് നിർത്താൻ കാരണമായി.

iv. കേരളത്തിലെ ആദ്യ പൊതു തിരഞ്ഞെടുപ്പിൽ മാർക്സിസ്റ്റ് പാർട്ടിക്കുണ്ടായ മേൽക്കൈ ഭയാശങ്കകളോടെയാണ് വിശ്വാസ സമൂഹം കണ്ടത്

v. ജോസഫ് മുണ്ടശ്ശേരിയുടെ വിദ്യാഭാസ മേഖലയിലെ ഇടപെടലുകൾ കൂടുതൽ പ്രതിസന്ധി സൃഷ്ടിച്ചു.

vi.വിമോചന സമരവും തുടർന്നുള്ള രാഷ്ട്രീയ സാഹചര്യങ്ങളും സംഘടിത യുവജന പ്രവർത്തനങ്ങളുടെആവശ്യകതയിലേക്കു വിരൽ ചൂണ്ടി..

മലങ്കര കത്തോലിക്കാ സഭയുടെ ഒട്ടേറെ ഇടവകകളിൽ പലപേരുകളിൽ, മിക്ക സ്ഥലങ്ങളിലും അതാത് ഇടവകകളുടെ പേരിനോട് ചേർത്ത് യുവജന സംഘടനകൾ രൂപം കൊണ്ടു.1967 നവംബർ 27-ന് അന്നത്തെ തിരുവല്ല രൂപതയിൽ 'യുവദീപം' എന്നപേരിൽ യുവജന പ്രസ്ഥാനം ആരംഭിച്ചു. ശ്രീ. വർഗീസ് കരിപ്പായിലിന്റെ നേതൃത്വത്തിൽ ഒരു അഡ്ഹോക് കമ്മിറ്റി രൂപീകരിച്ചു. 1968 ഫെബ്രുവരി 28ന് യുവദീപം ഔപചാരികമായി നിലവിൽ വന്നു.



ഇതേ കാലയളവിൽ തിരുവനന്തപുരം അതിരൂപതയിൽ പത്തനംതിട്ട, മൈലപ്ര, റാന്നി, വകയാർ, കൊട്ടാരക്കര, അമ്പലത്തുംകാല, കുടശ്ശനാട്, കിഴവള്ളൂർ, തിരുവനന്തപുരം എന്നിങ്ങനെ ഒട്ടേറെ ഇടവകകളിൽ യുവജന പ്രവർത്തനങ്ങൾ സജീവമായി നടക്കുന്നുണ്ടായിരുന്നു.1971 നവംബറിൽ പത്തനംതിട്ട നന്നുവക്കാട് ഇടവകയിൽ നടന്ന മലങ്കര ക്രിസ്ത്യൻ കൺവെൻഷന്റെ അവസാന ദിവസം യുവജന കൺവെൻഷൻ ആയി നടതിയതോടെയാണ് തിരുവനന്തപുരം അതിരൂപതയിൽ യുവജന പ്രസ്ഥാനം രൂപീകരിക്കാനുള്ള ചിന്ത പ്രബലപ്പെട്ടത്. തിരുവനന്തപുരം അതിരൂപതയിൽ പുതുതായി രൂപീകരിക്കുന്ന യുവജനപ്രസ്ഥാനത്തിന്റെ ചുമതല അഭിവന്ദ്യ ബെനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി ബഹു. ഡൊമിനിക് സഖറിയ അച്ചനെ ഏല്പിച്ചു. പുതിയ സംഘടനയുടെ പേര് മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് എന്ന് പൊതുവിൽ അംഗീകരിക്കപ്പെട്ടു. അടുത്ത ദിവസങ്ങളിൽ ബഹു. ഫാ.ഡൊമിനിക് സക്കറിയ, ഫാ. ഇഗ്നേഷ്യസ് ഓ.ഐ.സി. എന്നിവരുടെ നേതൃത്വത്തിൽ ശ്രീ. കെ. എം. സ്കറിയ, ശ്രീ. റ്റി. ഏബ്രഹാം എന്നിവർ കുമ്പഴ ബഥനി ആശ്രമത്തിൽ കൂടി മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് എന്ന സംഘടനയുടെ ലക്ഷ്യം ഘടന പ്രവർത്തനങ്ങൾ, എന്നിങ്ങനെ ബന്ധപ്പെട്ട വിഷയങ്ങൾ ചർച്ച ചെയ്ത് ഭരണഘടനയുടെ നക്കൽ തയ്യാറാക്കി.

കെ. എം. സ്കറിയ പ്രസിഡന്റും, ശ്രീ. വറുഗീസ് എം. മാത്തുണ്ണി സെക്രട്ടറിയും ശ്രീ. റ്റി . ഏബ്രഹാം,. ശ്രീ. വൈ ബേബി കൊട്ടാരക്കര, തങ്കച്ചൻ പഴകുളം, പി. എ. വർഗീസ്, ടി. സി. ജോർജ് ഈരേഴ, എം. ജെ. മാത്യു, കെ. ടി. ബേബി വകയാർ, പി. സി. വർഗീസ്, പി. എം. ജോസഫ് അഞ്ചൽ, ജി. സത്യനേശൻ പാറശാല, എസ്. എച്ച്. എം. ജോസഫ് പറക്കോട്, കെ. ഓ. തോമസ് പട്ടം, കെ. എബ്രഹാം കടവൂർ, സി. കെ. മാത്യു മണ്ണാറക്കുളഞ്ഞി, വൈ. സാമുവേൽ ഏഴംകുളം, രാജു ജോർജ് എന്നിവർ അംഗങ്ങൾ ആയി ഒരു അഡ്ഹോക് കമ്മിറ്റി രൂപീകരിച്ചു . 1972 ജനുവരി മാസത്തിൽ അടൂർ തിരുഹൃദയ ദൈവാലയത്തിൽ വച്ച് മാർ ഗ്രീഗോറിയോസ് തിരുമേനി, അനവധി വൈദികരുടെയും, യുവജനങ്ങളുടെയും സാന്നിധ്യത്തിൽ എം.സി.വൈ.എം ഔപചാരികമായി ഉൽഘാടനം ചെയ്തു.

ഇടവക യൂണിറ്റുകൾ രൂപീകരിക്കുക, ഒരു സംഘടനയുടെ രൂപവും ഭാവവും നൽകുക മുതലായ ഉത്തരവാദിത്തങ്ങളോടെ കമ്മിറ്റി നാല് വർഷം തുടർന്നു .1976 -77 ൽ ശ്രീ. രാജു കോയിക്കലേത്തു പ്രസിഡന്റ് ആയി കമ്മിറ്റി പുനഃസംഘടിപ്പിച്ചു.

1978 ജനുവരിയിൽ അടൂർ തിരുഹൃദയ പള്ളിയിൽ വച്ച് പുതിയ ഭാരവാഹികളെ തിരഞ്ഞെടുത്തു. ഡയറക്ടർ ഫാ. ഡൊമിനിക് സഖറിയ തെരെഞ്ഞെടുപ്പ് നടപടികൾക്ക് നേതൃത്വം നൽകി. ശ്രീ. കെ.വി.തോമസുകുട്ടി (പ്രസിഡന്റ്), ലൂക്കോസ് ഇലവുംകുഴി (സെക്രട്ടറി) ഓ. തങ്കച്ചൻ അമ്പലത്തും കാല (ട്രെഷറർ) എന്നിവരടങ്ങുന്ന അതിരൂപത സമിതി തിരഞ്ഞെടുക്കപ്പെട്ടു . അനുമോദന യോഗത്തിൽ അടൂർ ജില്ലാ വികാരി ബഹു. സഖറിയാസ് കിളിലെത്തച്ചൻ



അധ്യക്ഷത വഹിച്ചു. ഡോ . കെ. വി. തോമസുകുട്ടി യെ തുടർന്ന് ശ്രീ. ചെറിയാൻ ചെന്നീർക്കര പ്രസിഡന്റ് ആയി. 1983 –85 കാലയളവിൽ ശ്രീ.മൈലപ്രാ കെ.ജി.ജോയി ആയിരുന്നു പ്രസിഡന്റ്. ശ്രീ. ചെറിയാൻ ചെന്നീർക്കരയും മൈലപ്ര കെ.ജി.ജോയിയും യുവജനപ്രസ്ഥാനത്തിന്റെ വളർച്ചയിൽ വലിയ സംഭാവന നൽകിയ നേതാക്കന്മാരാണ്.

കത്തോലിക്കാ സഭയിലെ മൂന്നു റീത്തുകളിലെയും യുവജന പ്രസ്ഥാനങ്ങളുടെ പൊതു വേദിയുടെ രൂപീകരണം സംബന്ധിച്ച ചിന്തകൾ ഈ സമയത്ത് വളരെ ശക്തമായി. കേരളത്തിലെ കത്തോലിക്കാ രൂപതകളിലെ യുവജന പ്രസ്ഥാനങ്ങളുടെ ഫെഡറേഷൻ എന്നനിലയിൽ കേരളാ കാത്തലിക് യൂത്ത് മൂവേമെന്റ് അഡ്വ.ആന്റണി അമ്പാട്ട് പ്രേസിടെന്റും അഡ്വ.ജോയി എബ്രഹാം സെക്രട്ടറിയും ആയി 1978–ൽ നിലവിൽ വന്നു. ഫാ. തോമസ് മൂർ സി. എം. ഐ. ആയിരുന്നു ഡയറക്ടർ. കേരളാ കത്തോലിക്ക മെത്രാൻ സമിതിയുടെ രക്ഷാകർതൃത്വത്തിൽ രൂപീകരിക്കപ്പെട്ട കെ.സി.വൈ.എം. –ൽ മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് അംഗമായി . 1979 ൽ സെബാസ്റ്റ്യൻ വടശ്ശേരി പ്രസിഡന്റ് ആയ സമിതിയിൽ ഡോ . കെ.വി . തോമസുകുട്ടി കെ.സി.വൈ.എം. വൈസ് പ്രസിഡന്റ് ആയി തെരഞ്ഞെടുക്കപ്പെട്ടു . കുടശ്ശനാട് നിന്നുള്ള ശ്രീ.രാജു വലക്കമറ്റവും ചെങ്ങന്നൂർ നിന്നുള്ള സോളമൻ കുളഞ്ഞികൊമ്പിലും ആ സമിതിയിൽ അംഗമായിരുന്നു.

മാർ ഇവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ പരിമളവും സഭൈക്യ ദർശനവും സമാനതകളില്ലാതെ സഭയ്ക്കാകമാനം ആത്മീയ ഉണർവിനു കാരണമാകത്തക്കവിധം , തപസ്സും പ്രാർഥനയുമായി വന്ദ്യ പിതാവ് കഴിഞ്ഞിരുന്ന പെരുനാട്ടിൽ നിന്നും തിരുവനന്തപുരത്തു കബറിങ്കലേക്കുള്ള ഒരു പദയാത്രയുടെ ചിന്തയും നേതൃത്വവും നൽകിയത് ബഹു.ഡൊമിനിക് സഖറിയ അച്ഛനാണ്. 1978 ജൂലൈ മാസം ആദ്യത്തെ പദയാത്ര 15 പേരുമായി ആരംഭിച്ചു. ഡോ. കെ . വി.തോമസുകുട്ടി ആയിരുന്നു അതിരൂപതാ പ്രസിഡന്റ്. ആദ്യ വർഷം ഒരു പുതിയ സംരംഭം എന്നനിലയിൽ കുറ്റമറ്റ ക്രമീകരണം വളരെ ശ്രമകരമായ കാര്യമായിരുന്നു എങ്കിലും വലിയ ദൈവാനുഗ്രഹം എല്ലാം സാധ്യമാക്കി. അടുത്ത വർഷം ഇരട്ടി ആളുകൾ തീർത്ഥാടനയാത്രയിൽ പങ്കുചേർന്നു. ഓരോ വർഷം കഴിയുംതോറും നൂറുകണക്കിന് വിശ്വാസികൾ തീർത്ഥാടന പദയാത്രയിൽ അണിചേർന്നു. ഇന്ന് മലങ്കര കത്തോലിക്കാ സഭയിൽ മാർ ഇവാനിയോസ് പിതാവിന്റെ കബറിലേക്കുള്ള തീർത്ഥാടന പദയാത്ര ഒരു വലിയ ആത്മീയ ഉണർവിന്റെയും നിറവിന്റെയും ഉറവിടമാണ്.

തീർഥാടന പദയാത്രയുടെ ക്രമീകരണങ്ങൾക്ക് തുടക്ക വർഷങ്ങളിൽ അതിരൂപതാ സമിതിയെ ഉദാരമായി സഹായിച്ച ധാരാളം പേരുണ്ട്. പ്രത്യേകിച്ച് തങ്ങളുടെ പണവും സമയവും ആരോഗ്യവും നോക്കാതെ സഹായിച്ച വൈദികർ അനേകരുണ്ട്. പദയാത്ര പോകുന്ന വഴിയിലുടനീളം എല്ലാ ഇടവകകളിലും പോയി സ്വീകരണങ്ങൾ, വിശദീകരണ യോഗങ്ങൾ, തീർഥാടകരോടൊത്തു നടക്കുന്നതിന് വിശ്വാസികളുടെ വലിയ കൂട്ടം, ഭക്ഷണം, താമസം, എന്നിവ കമീകരിക്കുന്നതിന് ഫാ. ഇഗ്നേഷ്യസ് ഓ.ഐ.സി., വന്ദ്യ. മാത്യൂസ് വാഴപ്പിള്ളേത്തുറമ്പാച്ചൻ, ഫാ. ജോഷ്വാ പീടികയിൽ, ഫാ. ഡേവിഡ് ഇല്ലിരിക്കൽ, ഫാ. ജോൺ മലയിൽ ഉൾപ്പെടെ ധാരാളം വൈദികർ നൽകിയ സേവനങ്ങൾ വളരെ വലുതാണ്.



കവർ സ്റ്റോറി



**ഡോ. ജോർജി കെ. ഐ**
പ്രിൻസിപ്പൽ,
മാർ ഈവാനിയോസ് കോളേജ്,
തിരുവനന്തപുരം

# യുവജനപ്രസ്ഥാനം ജൂബിലി നിറവിൽ

മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ (MCYM) ജൂബിലി ആഘോഷത്തിന്റെയും, സഭാതലത്തിലുള്ള യുവജന വർഷാചാരണത്തിന്റെയും, 2019ൽ നടക്കുന്ന ലോകയുവജന ദിനാഘോഷത്തിന്റെയും പശ്ചാത്തലത്തിൽ എല്ലാ യുവജനങ്ങൾക്കും ജൂബിലി ആംശസകൾ നേരുന്നു. MCYM ന്റെ ഇടവക, ജില്ലാ, രൂപതാ തലങ്ങളിൽ നേതൃനിരയിൽ പ്രവർത്തിക്കാൻ സാധിച്ചതും, കേരള കത്തോലിക്കാ യുവജനപ്രസ്ഥാനത്തിന്റെ (KCYM) സംസ്ഥാന ജനറൽ സെക്രട്ടറിയായി പ്രവർത്തിക്കാൻ സാധിച്ചതും എന്റെ ജീവിതത്തിലെ വലിയ ദൈവകൃപയായി കാണുകയും ദൈവത്തിന് നന്ദി അർപ്പിക്കുകയും ചെയ്യുന്നു.

ദൈവവചനത്തിൽ അധിഷ്ഠിതമായി, ദൈവത്തിൽ പൂർണ്ണമായി ആശ്രയിച്ച്, സഭയോടൊപ്പം നിന്നുകൊണ്ട് സമൂഹത്തിന്റെയും മാനവരാശിയുടെയും നൻമയ്ക്കുവേണ്ടി സേവനം ചെയ്യുക എന്നത് യുവജനങ്ങളുടെ കർത്തവ്യമാണ്. ക്രൈസ്തവ ദർശനങ്ങളിൽ അധിഷ്ഠിതമായി കത്തോലിക്കാ യുവജനങ്ങളുടെ സമഗ്രവികസനവും സമൂഹത്തിന്റെ സമ്പൂർണ്ണ വിമോചനവും ലക്ഷ്യമാക്കി പ്രവർത്തിക്കുന്നതാണല്ലോ നമ്മുടെ യുവജന പ്രസ്ഥാനം.

സാമൂഹിക പുരോഗതിയെ സ്വാധീനിക്കുന്ന ഒരു നിർണ്ണായക ഘടകം ആണ് യുവജനശക്തി. സാമൂഹിക തലത്തിലുണ്ടാകുന്ന മൗലികമാറ്റങ്ങൾക്ക് പിന്നിൽ യുവ ചേതനയുടെ കർമ്മശേഷിയും സിദ്ധികളും വലിയ പങ്ക് വഹിക്കുന്നുണ്ട്. സമൂഹത്തിലെ സുപ്രധാന മാറ്റങ്ങൾക്കെല്ലാം ചുക്കാൻ പിടിക്കുന്നത് യുവജനങ്ങളാണ്.

സമൂഹത്തിന്റെ മുഖ്യധാരയിൽ ഒരു ചലനാത്മക ശക്തിയായി നിലകൊള്ളുന്ന യുവജനങ്ങൾക്ക് സഭയിലും മർമ്മ പ്രധാനമായ പല പ്രേഷിത ദൗത്യങ്ങളും നിറവേറ്റാനാകും. യൗവനത്തിന്റെ കർമ്മശേഷിയും, സിദ്ധികളും, ക്രിസ്തുവിന്റെ ചൈതന്യത്താൽ പൂരിതമായി പ്രവർത്തനക്ഷമമാകുമ്പോഴാണ് യുവജന പ്രേഷിതർ സഭയ്ക്കു മുതൽകൂട്ടാവുന്നത്.സഭയുടെ ദർശനങ്ങളെ സമൂഹത്തിന് കാഴ്ചവെയ്ക്കാൻ ഏറ്റവും കൂടുതൽ സാധിക്കുക യുവജനങ്ങൾക്കാണ്. സഭയുടെ മുഖം ലോകത്തിന് വെളിപ്പെടുത്തേണ്ടത് യുവജനങ്ങളിലൂടെയാണ്.

ജൂബിലിയുടെ ഈ അവസരം നന്ദിയുടെയും, വിലയിരുത്തലിന്റെയും, ചിട്ടപ്പെടുത്തലിന്റെയും, ആസൂത്രണത്തിന്റെയും സമയമാണ്. അനേകരുടെ ത്യാഗോജ്ജ്വലമായ സമർപ്പണമാണ് കഴിഞ്ഞകാലങ്ങളിൽ നമ്മുടെ യുവജനപ്രസ്ഥാനത്തെ മുന്നോട്ട് നയിച്ചത്. പ്രസ്ഥാനത്തിന് ജൻമം നൽകിയ ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി,ബഹു.ഡോമനിക് സഖറിയാസ് അച്ചൻ, പ്രസ്ഥാനത്തെ സഭാതലത്തിലേക്ക് ഉയർത്തി പുതിയ രുപവും ഭാവവും നല്കിയ അഭിവന്ദ്യ സിറിൽ മാർ ബസ്സേലിയോസ് തിരുമേനി, തുടക്കംമുതൽ യുവജന ശുശ്രൂഷയിൽ അതീവ ശ്രദ്ധ നൽകിയ ബഹുമാനപ്പെട്ട വൈദീക ശ്രേഷ്ഠർ, സമർപ്പിതർ, ആനിമേറ്റേഴ്സ്, യുവജന നേതാക്കൻമാർ. യുവജനപ്രസ്ഥാനത്തിന്റെ ഇന്നോളമുള്ള വളർച്ചയിൽ പങ്കാളികളായ ഏവരെയും നമുക്ക് നന്ദിയോടെ സ്മരിക്കാം. കഴിഞ്ഞ കാലങ്ങളിലെ ഓരോ പ്രവർത്തനങ്ങളും ലക്ഷ്യപ്രാപ്തിയിലേക്ക് എത്രത്തോളം സഹായിച്ചു എന്നത് വിലയിരുത്തുകയും, അതിന്റെ അടിസ്ഥാനത്തിൽ ഇന്നിന്റെ പ്രവർത്തനങ്ങളെ ചിട്ടപെടുത്തുകയും ചെയ്യാം. അതോടൊപ്പം സ്ഥിരം ചടങ്ങുകളിൽനിന്ന് വിത്യസ്തമായി ഭാവിയിൽ ശ്രദ്ധിക്കേണ്ട, നടപ്പിലാക്കേണ്ട കർമ്മ പദ്ധതികൾക്ക് കൃത്യമായ രൂപം നല്കുകയും വേണം. ഇന്നത്തെ കാലഘട്ടത്തിൽ കത്തോലിക്കായുവജനപ്രസ്ഥാനംപ്രാധാന്യം നല്കേണ്ട ചിലകാര്യങ്ങളെകുറിച്ച് അല്പമായി പ്രതിപാദിക്കട്ടെ.

### ദർശനവും ദൗത്യവും

യേശു തന്റെ പരസ്യജീവിതം ആരംഭിക്കുന്നത് ഇപ്രകാരം വെളിപ്പെടുത്തികൊണ്ടാണ്. കർത്താവിന്റെ ആത്മാവ് എന്റെമേൽ ഉണ്ട്. ദരിദ്രരെ സുവിശേഷം അറിയിക്കാൻ അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ബന്ധിതർക്ക് മോചനവും, അന്ധർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും കർത്താവിന് സ്വീകാര്യമായ വത്സരവും പ്രഖ്യാപിക്കാൻ അവിടുന്ന് എന്നെ അയച്ചിരിക്കുന്നു. ഇത് തന്നെയാണ് ക്രിസ്തുശിഷ്യനായ ഏതൊരു വ്യക്തിയുടെയും അടിസ്ഥാനപരമായ ദർശനവും ദൗത്യവും.

ലോകത്തെ മുഴുവൻ സുവിശേഷവത്കരിക്കാനുള്ള പ്രേഷിത ദൗത്യമാണ് കത്തോലിക്കാ യുവജനപ്രസ്ഥാനത്തിന് നിർവഹിക്കാനുള്ളത്. യേശുക്രിസ്തു തന്റെ രക്ഷണീയ വ്യാപാരത്തിലുടെ മനുഷ്യകുലത്തിന് സംലഭ്യമാക്കിയ രക്ഷയെ അതിന്റെ സമഗ്രതയിൽ, എല്ലാ മനുഷ്യരോടും അവരുടെ ജീവിതസാഹചര്യത്തിൽ പ്രഘോഷിക്കുക, ഈ രക്ഷ സ്വീകരിക്കുവാനായി എല്ലാ മനുഷ്യരെയും അവരുടെ സ്വാതന്ത്ര്യത്തെ മാനിച്ചുകൊണ്ട് സ്നേഹപൂർവ്വം സ്വാഗതം ചെയ്യുക.യേശുവിലുടെ സാധിതമാകുന്ന സമഗ്രമായ രക്ഷയാണ് ദൈവരാജ്യം. സുവിശേഷപ്രഘോഷണം ലക്ഷ്യമാക്കുന്നത് വ്യക്തിയുടെയും സമൂഹത്തിന്റെയും സമഗ്ര പരിവർത്തനവും വികസനവുമാണ്. ദൈവവചനത്തെ പൂർണ്ണമായി ഹൃദയത്തിൽ ഉൾക്കൊള്ളുകയാണ് ഇതിന്റെ ആദ്യപടി.വചനം വായിക്കുകയും പഠിക്കുകയും വചാനാധിഷ്ഠിത ജീവിതം നയിക്കുകയും വേണം. MCYM നെ സംബന്ധിച്ചിടത്തോളം പുനരൈക്യ ശുശ്രൂഷയും വലിയ ഉത്തരവാദിത്വമാണ്. സഭൈക്യത്തിന് യോജിച്ച സാഹചര്യം സൃഷ്ടിക്കാൻ നമ്മുടെ യുവജനങ്ങളെ പ്രാപ്തരാക്കണം.

### ക്രിസ്തീയ വിദ്യാഭ്യാസം.

മനുഷ്യന്റെ അപരിമേയമായ കഴിവുകളെ വളർത്തിയെടുക്കുന്ന പ്രക്രിയാണ് വിദ്യാഭ്യാസം. മറ്റ് മനുഷ്യരോട് സൗഹൃദബന്ധം സ്ഥാപിക്കാനും അങ്ങനെ യഥാർത്ഥമായ ഐക്യവും സമാധാനവും ലോകത്തിൽ വർദ്ധിപ്പിക്കാനും വിദ്യാഭ്യാസം വഴിതെളിക്കണം. മനുഷ്യന്റെ പരമാന്ത്യം മുന്നിൽ കണ്ടുകൊണ്ട് അവന്റെ വ്യക്തിത്വത്തിന് രൂപം കൊടുക്കുകയാണ് ശരിയായ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ശരിയായ മനസാക്ഷിയോടുകൂടി ധാർമ്മിക മൂല്യങ്ങള വിലയിരുത്തുവാനും ഈ ധാർമ്മിക മൂല്യങ്ങളെ വ്യക്തിപരമായി ഉൾക്കൊള്ളാനും, ദൈവത്തെ ശരിയായി അറിഞ്ഞുസ്നേഹിക്കുവാനും വിദ്യാഭ്യാസം ഒരുവനെ പ്രാപ്തനാക്കുന്നു.അതിനാൽ രക്ഷയുടെയും ദൈവരാജ്യത്തിന്റെയും സന്ദേശമാണ് ശരിയായ വിദ്യാഭ്യാസം നൽകുന്നത്.

2-ാം വത്തിക്കാൻ സുന്നഹദോസിന്റെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഡിക്രിയിൽ ക്രിസ്തീയ വിദ്യാഭ്യാസത്തെപ്പറ്റി വിവരിച്ചിട്ടുണ്ട്.....മനുഷ്യ വ്യക്തിത്വത്തിന്റെ പക്വത കൈവരുത്തുവാൻ ശ്രമിക്കുക മാത്രമല്ല ക്രിസ്തീയ വിദ്യാഭ്യാസം കൊണ്ട് ഉദ്ദേശിക്കുന്നത്. പ്രത്യുത മാമോദീസാ സ്വീകരിച്ചവരെ സാവാധാനം രക്ഷാകര രഹസ്യത്തിലേക്ക് നയിക്കുക, പിതാവായ ദൈവത്തെ സത്യത്തിലും അരൂപിയിലും പ്രത്യേകിച്ച് ആരാധനാക്രമത്തിലധിഷ്ഠിതമായ അനുഷ്ഠാനങ്ങളിലും ആരാധിക്കാൻ പഠിക്കുക, നീതിയിലും യഥാർത്ഥ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ട നൂതന മനുഷ്യന്റെ മാതൃകയിൽ തങ്ങളുടെ ജീവിതം നയിക്കാൻ പരിശീലിക്കുക, ക്രിസ്തുവിന്റെ പൂർണ്ണതയ്ക്ക് യോജിച്ച വിധത്തിൽ പരിപൂർണ്ണമായ മനുഷ്യവ്യക്തിത്വം പ്രാപിക്കുക, മൗതീക ശരീരത്തിന്റെ വളർച്ചയ്ക്കുവേണ്ടി പ്രവർത്തിക്കുക എന്നീ കാര്യങ്ങളും ക്രൈസ്തവ വിദ്യാഭ്യാസം ലക്ഷ്യമാക്കുന്നുണ്ട്.
ക്രിസ്തീയ വിദ്യാഭ്യാസം നൽകാനുള്ള ചുമതല തിരുസഭയുടേത് ആയതിനാൽ അത് കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റേതുമാണ്.ക്രിസ്തീയ വിദ്യാഭ്യാസത്തിന്റെ വേദിയായി യുവജന പ്രസ്ഥാന പ്രവർത്തന വേദികൾ മാറണം.

### ഇടവകതലത്തിൽ ശാക്തീകരണം

ദൈവസ്നേഹത്തിന്റെയും, സഹോദരസ്നേഹത്തിന്റെയും വിളനിലമായ വിശ്വാസികളുടെ സമൂഹമായ സഭയുടെ അടിസ്ഥാനപ്രവർത്തന കേന്ദ്രങ്ങൾ ഇടവകകളാണ്. ഓരോ പ്രദേശത്തെയും വ്യക്തികളെയും കുടുംബങ്ങളെയും ഉൾച്ചേർത്തുകൊണ്ട് ആദ്ധ്യാത്മിക, സാമൂഹിക മേഖലകളിൽ സഭ ക്രിയാത്മകമായി ഇടപെടുന്നത് ഇടവകകളിലൂടെയാണ്. സഭയുടെ വിവിധങ്ങളായ പ്രേഷിത പ്രവർത്തനങ്ങളുടെ പ്രധാനവേദി ഇടവകയാണ്. ബാല്യം മുതൽ ജീവിതത്തിലെ എല്ലാ ഘട്ടങ്ങളിലും ആത്മീയ, സാമൂഹ്യ പ്രവർത്തനത്തിന് ഉപയുക്തമായ നിലയിൽ സഭാമക്കളെ ശാക്തീകരിക്കുന്നതിനും സജ്ജമാക്കുന്നതിനുമുള്ള വിവിധ പ്രവർത്തനങ്ങളാൽ ഓരോ ഇടവകയും സജീവമാകണം. ഐക്യത്തിനും കൂട്ടായ്മയ്ക്കും സമൂഹനിർമ്മാണത്തിനും സമഗ്രപുരോഗതിക്കുമായുള്ള എല്ലാപ്രവർത്തനങ്ങളുടെയും കേന്ദ്രബിന്ദു ഇടവകയാണ്. ആയതിനാൽ തന്നെ യുവജന പ്രസ്ഥാനത്തിന്റെ ഏറ്റവും വലിയ പ്രവർത്തന മേഖല ഇടവകകൾ തന്നെ ആയിരിക്കണം. എല്ലാവരെയും ഉൾക്കൊള്ളിക്കുന്ന സമഗ്ര പുരോഗതിയുടെ പ്രവർത്തനങ്ങൾ.

### ആധുനിക ലോകം

ജീവിതത്തിന്റെ സമഗ്രതയിൽ ദൈവരാജ്യത്തെ യഥാർത്ഥവൽക്കരിക്കാൻ പ്രതിജ്ഞാബദ്ധരായ യുവജനങ്ങളാണ് ഇന്നിന്റെ ആവശ്യം. പ്രതികൂല സാഹചര്യങ്ങളെ ധൈര്യപൂർവ്വം അഭിമുഖികരിക്കുന്നതിനും തരണം ചെയ്യുന്നതിനും യുവജനങ്ങൾക്കുസാധിക്കണം. പ്രതികൂല സാഹചര്യങ്ങളാണ് ഒരുവന്റെ കഴിവുകളെ ശക്തിപ്പെടുത്തുന്നത്, പുതിയ കാഴ്ചപ്പാടുകൾ നൽകുന്നത്, നന്മയുടെയും സഹകരണത്തിന്റെയും പുതിയവാതായാനങ്ങൾ തുറന്നിടുന്നത്, സ്വന്തം ശക്തിയെ പൂർണ്ണമായും വെളിപ്പെടുത്തുന്നത്. ആത്മവിശ്വസമാണ് ജീവിതവിജയത്തിന്റെ അടിസ്ഥാനം.

ആധൂനിക ലോകത്തിൽ യുവജനങ്ങൾ നേരിടുന്ന വെല്ലുവിളികൾ വിത്യസ്തമാണ്. ഭൗതിക സാഹചര്യങ്ങളോടുള്ള അമിതമായ അഭിനിവേശം, സാമൂഹ്യതാൽപര്യങ്ങളെക്കാൾ മുന്നിൽ നിൽക്കുന്ന വ്യക്തി താൽപര്യങ്ങൾ, വിശ്വാസരാഹിത്യം, ദൃശ്യമാധ്യമങ്ങളുടെ തെറ്റായ സ്വാധീനം,



മൊബൈൽ ഫോണിന്റെയും ഇന്റർനെറ്റിന്റെയും ദുരുപയോഗം, ഫേസ്ബുക്ക്, വാട്ട്സ് ആപ്പ് തുടങ്ങിയ നൂതന സാമൂഹ്യ മാധ്യമങ്ങളുടെ അമിത ഉപയോഗം, മദ്യ-മയക്കു മരുന്നുകളുടെ ഉപയോഗം.....യുവജനങ്ങൾ നേരിടുന്ന വിവിധ പ്രശ്നങ്ങളെ വിശദമായി പഠിക്കുന്നതിനും അവയ്ക്ക് പരിഹാരങ്ങൾ കണ്ടെത്തുന്നതിനും യുവജനപ്രസ്ഥാനം പ്രാധാന്യം നല്കണം.

### മാർഗദർശികൾ

ആധുനിക ലോകത്തിന്റെ ദുർഘടമായ സാഹചര്യങ്ങളിൽ ജീവിതം നയിക്കുന്ന യുവജനങ്ങൾക്ക് പ്രഗൽഭരായ മാർഗ്ഗദർശികളുടെ സഹായം ആവശ്യമാണ്. വിവിധതലങ്ങളിൽ അവഗാഹം നേടിയ മാർഗദർശികൾ. വിവേകവും വിശുദ്ധിയുമുള്ള കൂടുതൽ അല്മായരെ വിവിധ യുവജന ശുശ്രൂഷകൾക്കായി നിയോഗിച്ചാൽ വിവിധ പ്രശ്നങ്ങളുമായി നട്ടം തിരിയുന്ന യുവജനങ്ങൾക്ക് അത് വലിയ ആശ്വാസമാകും. ഇത്തരത്തിലുള്ള മാർഗദർശനങ്ങൾ സമൂഹത്തിലെ പൊതുസേവനങ്ങൾ, വിശിഷ്യാ രാഷ്ട്രീയ, സാമ്പത്തിക, സാംസ്കാരിക രംഗങ്ങളിലെ സേവനങ്ങൾക്കായി പുതിയ തലമുറയെ പരിശീലിപ്പിക്കാൻ ഉപകരിക്കും.

യുവജനങ്ങൾക്ക് കൂടുതൽ ആഴമായി യേശുവിനെ അനുഭവിക്കുന്നതിനുള്ള വേദിയായി എം.സി.വൈ.എം മാറണം. ദൈവവചനത്തിൽ നിന്ന് ശക്തി സംഭരിച്ച് സഭയോടൊത്ത് ചിന്തിച്ച്, പ്രവർത്തിച്ച് സമഗ്ര വികസനത്തിന് യുവജനങ്ങളെ പ്രാപ്തരാക്കുകയും അങ്ങനെ സമൂഹത്തിന്റെ സമ്പൂർണ്ണ വികസനവും വിമോചനവും സാധിതമാക്കുന്നതിനും നമ്മുടെ യുവജനപ്രസ്ഥാനത്തിന് കഴിയട്ടെ എന്ന് ആശംസിക്കാം.

കവർ സ്റ്റോറി





# യുവജനങ്ങൾ

## വിശ്വാസവും വിളിയും വിവേചിച്ചറിയലും

**റവ. ഫാ. വർഗീസ് കിഴക്കേകര**
ഡയറക്ടർ, മലങ്കര കാത്തലിക്ക്
യൂത്ത് മൂവ്മെന്റ്,
തിരുവനന്തപുരം മേജർ അതിരൂപത

പരിശുദ്ധ കത്തോലിക്കാ സഭ യുവജനവർമായി ആചരിക്കുന്ന ഈ വർഷം യുവജനം, വിശ്വാസം, വിളി സംബന്ധമായ വിവേചിച്ചറിയൽ എന്ന വിഷയം സഭയുടെ വിചിന്തനത്തിനും പ്രാർത്ഥനയ്ക്കുമായ് നല്കപ്പെട്ടിരിക്കുന്നു. റോമിൽ നടക്കുന്ന പരിശുദ്ധ സുന്നഹദോസിൽ ഈ വിഷയം അതീവ ഗൗരവത്തോടെ വിശകലനം ചെയ്യപ്പെടുന്നു. ലോകം മുഴുവനും ഉള്ള യുവതയുടെ വ്യത്യസ്തമായ ജീവിത രീതികളും, സാഹചര്യങ്ങളും, ഭാഷയും, ആചാരങ്ങളും കർത്താവിലുള്ള ആഴമായ വിശ്വാസ ജീവിതവും, ജീവിത സാഫല്യവും, സഭാ മേലധ്യക്ഷന്മാർ പരിശുദ്ധാത്മ നിറവിൽ വിചിന്തനത്തിനും പ്രാർത്ഥനയ്ക്കും വിധേയമാക്കുമ്പോൾ ആധുനിക യുഗത്തിലെ യുവത എപ്രകാരമായിരിക്കണം എന്ന് മനസ്സിലാക്കാം.

2018 ഒക്ടോബർ മാസത്തിൽ നടന്നുകൊണ്ടിരിക്കുന്ന മെത്രാന്മാരുടെ സിനഡിന്റെ പ്രാരംഭ രേഖയിൽ പരിശുദ്ധ പിതാവ് വളരെ വ്യക്തമായി തിരുവചനത്തിന്റെയും, കാലഘട്ടത്തിനനുസരിച്ച് സഭയിൽ നല്കപ്പെട്ട ചാക്രിക ലേഖനങ്ങളുടെയും, ഇന്നത്തെ സാമൂഹിക വ്യവസ്ഥയുടെയും പിൻബലത്തോടെയും വിശദമായ ഒരു രൂപരേഖ തന്നെയാണ് നല്കിയിട്ടുള്ളത്.

ആധുനിക ലോകത്തിലെ യുവജനങ്ങൾ ആരാണ്? എന്താണ് അവരുടെ ഉത്തരവാദിത്വം? യുവതയിൽ നിന്ന് സഭയും, സമൂഹവും, കുടുംബവും എന്താണ് പ്രതീക്ഷിക്കുന്നത്?

വിശ്വാസം-എന്താണ് ഇതിന്റെ ജീവിതത്തിലെ അർത്ഥവും പ്രാധാന്യവും?

വിളി -എന്താണ് ഇതിന്റെ അർത്ഥം?

വിവേചിച്ചറിയൽ എന്നാൽ എന്ത്? ഇവയെല്ലാം ആഴത്തിൽ പഠനവിഷയമാക്കിയിട്ടുണ്ട്.

യോഹന്നാൻ 15. 16 – 17 – നിങ്ങൾ എന്നെ തിരഞ്ഞെടുക്കുകയല്ല, ഞാൻ നിങ്ങളെ തിരഞ്ഞെടുക്കുകയാണ് ചെയ്തത്, നിങ്ങൾ പോയി ഫലം പുറപ്പെടുവിക്കുന്നതിനും നിങ്ങലുടെ ഫലം നിലനിൽക്കുന്നതിനും വേണ്ടി ഞാൻ നിങ്ങളെ തിരഞ്ഞെടുത്തിരിക്കുന്നു.

ഓരോ വ്യക്തിയുടേയും അസ്തിത്വം ഫലം അണിയുന്ന

തിനു വേണ്ടി ഓരോ യുവഹൃദയത്തിലും ദൈവം സ്നേഹത്തോടും സന്തോഷത്തോടും സ്ഥാപിച്ചതാണ് വിളി. വിശ്വാസത്തിൽ നിന്ന് മാത്രമേ വിളി തിരിച്ചറിയാനാവൂ. വിശ്വാസം ഉന്നതത്തിൽ നിന്നുള്ള ദാനമാണ്. പരിശുദ്ധ പിതാവ് പറയുന്നു, വിശ്വസിക്കുക എന്നാൽ, സർവ്വ മാനസിക ശക്തിയോടും വികാരത്തോടും പരിശുദ്ധാത്മാവിനെ ശ്രദ്ധിക്കുക എന്നാണ്.

വിളി സ്വീകരിക്കുകയും അതിനോട് പ്രത്യുത്തരിക്കുകയും ചെയ്ത അനേകം യുവാക്കളെ വിശുദ്ധ ബൈബിൾ ചൂണ്ടി കാണിക്കുന്നു. പഴയ നിയമത്തിൽ ജറമിയ, സാമുവേൽ, ദാവിദ്, പുതിയ നിയമത്തിൽ കർത്താവിന്റെ ശിഷ്യന്മാർ പരിശുദ്ധ മറിയം തുടങ്ങി അനേകരെ കാണാം. കർത്താവിന്റെ സഭയെ പണിവുവാനും, അവനു വേണ്ടി ജീവിക്കുവാനും ഉള്ള വിളിയാണ് ഇവർ സ്വീകരിച്ചത്. വിളി പ്രവർത്തിക്കുന്നത് മനസ്സിലാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ പറയുന്നു, മനസ്സാക്ഷി മനുഷ്യന്റെ ഏറ്റവും രഹസ്യാത്മകമായ ശ്രീകോവിലാണ്. (gs 16)അവിടെ മനുഷ്യനും ദൈവവും മാത്രമാണ് ഉള്ളത്. വിളി രൂപപ്പെടുന്നതും സ്വീകരിക്കുന്നതും ഉള്ളിലാണ്. പരിശുദ്ധാത്മാവാണ് ഇത് നടപ്പാക്കുന്നത്. മറ്റുള്ളവർ ഇതിൽ പങ്കുകാരകുന്നുവെങ്കിലും ആത്യന്തികമായി വ്യക്തിപരമാണ് വിളി സ്വീകരണവും തിരിച്ചറിയലും. വിളിയും ആഗ്രഹവും തമ്മിൽ വ്യത്യാസമുണ്ട്. വിളിക്കനുസരിച്ച് ജീവിച്ചാൽ ചിലപ്പോൾ ആഗ്രഹങ്ങൾ ത്യജിക്കേണ്ടി വരും. (ഉല്പത്തി 12:1) അബ്രഹാം, സാറാ സ്വന്തം പിതൃഭവനത്തെയും, ദേശത്തെയും, ബന്ധുക്കളെയും വിട്ട് ഞാൻ കാണിച്ചുതരുന്ന ദേശത്തേക്ക് പോവുക. ഇവിടെ അബ്രഹാം എല്ലാം ഉപേക്ഷിച്ച് ദൈവത്തിന്റെ വിളി സ്വീകരിക്കുന്നു.

വിവേചിച്ചറിയൽ എന്നാൽ വ്യക്തമായി കർത്താവിനോട് സംവദിച്ചും പരിശുദ്ധാത്മാവിന്റെ ശബ്ദം ശ്രവിച്ചും കൊണ്ട് അടിസ്ഥാനപരമായി തെരഞ്ഞെടുപ്പ് നടത്തുന്ന പ്രക്രീയയാണ്. സിനഡിന്റെ ശ്രദ്ധാകേന്ദ്രവും ഇതാണ്. ചുരുക്കത്തിൽ ദൈവത്തോട് ആലോചന ചോദിക്കുമ്പോൾ പരിശുദ്ധാത്മാവ് നല്കുന്ന പ്രേരണയിൽ നിന്ന് സ്വീകരിക്കുന്ന തിരഞ്ഞെടുപ്പാണ് വിവേചിച്ചറിയൽ.ഈ കാലഘട്ടത്തിൽ യുവതയുടെ വിളി തിരിച്ചറിയാനും വിശകലനം ചെയ്യാനും വ്യക്തിപരമായ ഒരു സമീപനം ഓരോ യുവാവും യുവതിയും ഏറ്റെടുക്കേണ്ടതാണ്. മനുഷ്യ സമൂഹത്തോടും, സഭയോടും കുടുംബങ്ങളോടും പ്രകൃതിയോടും തികച്ചും വ്യത്യസ്തമായ ഒരു സമീപനം ആവശ്യമാണ്. ദൈവത്തെ അറിഞ്ഞു ജീവിക്കുന്ന ഒരു വ്യക്തിയ്ക്ക് തന്റെ സഹോദരനോടും, പ്രകൃതിയോടും സമൂഹത്തോടും ഒരിക്കലും അനീതി കാണിക്കാനാവില്ല. പരിശുദ്ധ പിതാവ് തന്നെ പല ചാക്രികലേഖനങ്ങളിലും ഈ കാര്യങ്ങൾ വ്യക്തമാക്കുന്നുണ്ട്. സമൂഹത്തിൽ സുവിശേഷവത്കരണത്തിനുള്ള ശൈലികൾ,ലക്ഷ്യങ്ങൾ, ഘടനകൾ, രീതികൾ, എന്നിവയെപ്പറ്റി പുനർവിചിന്തനം ചെയ്യുന്നതിൽ ധീരതയും സർഗ്ഗാത്മകതയും കാണിക്കണം. ക്രിസ്തുവിന്റെ ശൈലി ഇതാണ്. യേശു തന്റെ കാലഘട്ടത്തിൽ സ്വീകരിച്ച രീതി തിരുവചനത്തിൽ നാം വായിക്കുന്നു. തന്റെ പരസ്യജീവിതം ആരംഭിച്ചപ്പോൾ മുതൽ നാട് ചുറ്റി സഞ്ചരിച്ചു, ആളുകളെ കണ്ടു, അവരെ വിളിച്ചു. ക്രിയാത്മകമായ ഒരു ഇടപെടലായിരുന്നു അത്. ആരെയും ഒഴിവാക്കാതെ ഈ ശുശ്രൂഷയിൽ പങ്കുകാരാകണം, പ്രത്യേകിച്ച് കൊടും ദാരിദ്ര്യത്തിലും, ക്ലേശത്തിലും, അക്രമത്തിലും, യുദ്ധത്തിലും, രോഗത്തിലും, ബലഹീനതയിലും, പീഠനത്തിലും ജീവിക്കുന്ന ആളുകളിലേയ്ക്ക് ഇറങ്ങി ചെല്ലുന്നത് പരിശുദ്ധാത്മാവിന്റെ സവിശേഷമായ ദാനമാണ്.



സമയത്തിന്റെയും, പണത്തിന്റെയും ഉപയോഗം ജീവിതശൈലി വസ്തുതകളും, വ്യവസ്ഥകളും നന്നായി ഉപയോഗിക്കൽ, പഠനം വിശ്രമം, വസ്ത്രധാരണം, ഭക്ഷണം, വൈകാരിക ജീവിതം, ലൈംഗീകത, ഇവ സുപ്രധാന ജീവിത ക്രമങ്ങളാണ്. ഇതിനെ സ്വതന്ത്രമായി ഉത്തരവാദിത്വപരമായി കൈകാര്യം ചെയ്യുവാൻ പഠിക്കുക എന്നത് പക്വതയുള്ള യുവത്വത്തിന്റെ അടയാളമാണ്. ഓരോ യുവാവിനും യുവതിക്കും പൊതു സമൂഹത്തിനോട് ആഴമായ ബന്ധത്തോടൊപ്പം ക്രിസ്തുവിന്റെ മനോഭാവത്തിൽ കഷ്ടത അനുഭവിക്കുന്നവരോട് സഹാനുഭൂതിയും ബന്ധവും ഉണ്ടാകണം. പരിശുദ്ധ പിതാവ് പറയുന്നു - ദരിദ്രർ ഉച്ചത്തിൽ വിലപിക്കുന്നു, അവരോടൊപ്പം ഭൂമിയും, ദരിദ്രരേയും ഭൂമിയോയും ശ്രദ്ധിക്കാനുള്ള സമർപ്പണം കർത്താവിന്റെ സഭയെ കണ്ടുമുട്ടുവാനും ഒരുവന്റെ വിളി കണ്ടെത്തുവാനുള്ള യഥാർത്ഥ അവസരമാണ്. എപ്പോഴും സഭയ്ക്ക് ദരിദ്രരോട് ഒരു പ്രത്യേക ബന്ധമുണ്ട്. യുവതയുടെ മനസ്സ് സഭയോടും ക്രിസ്തുവിനോടും ചേർന്നായിരിക്കണം.

(മത്തായി 25:35-36) എന്തെന്നാൽ എനിക്ക് വിശന്നു നിങ്ങൾ എനിക്ക് ഭക്ഷിപ്പാൻ തന്നു, എനിക്ക് ദാഹിച്ചു, നിങ്ങൾ എനിക്ക് കുടിക്കാൻ തന്നു. ഞാൻ പരദേശി ആയിരുന്നു. നിങ്ങൾ എന്നെ സ്വീകരിച്ചു. ഞാൻ നഗ്നനായിരുന്നു. നിങ്ങൾ എന്നെ ഉടുപ്പിച്ചു. ഞാൻ രോഗിയായിരുന്നു. നിങ്ങൾ എന്നെ സന്ദർശിച്ചു. ഞാൻ കാരാഗ്രഹത്തിലായിരുന്നു. നിങ്ങൾ എന്റെ അടുത്തു വന്നു.

സഭയുടെ സാമൂഹിക പ്രബോധനത്തിൽ വ്യക്തമായി ക്രിസ്തുവിന്റെ സഭയുടെ സ്വഭാവത്തെ സ്വീകരിക്കുവാൻ പഠിപ്പിക്കുന്നു. (ഊീരമ 305 - 328) വളരെ വ്യക്തമായി സഭയുടെ കാഴ്ചപ്പാട് വ്യക്തമാക്കുന്നു.

ആധുനിക യുഗത്തിൽ യുവതയിലൂടെ ആഴത്തിൽ രൂപ



പ്പെടേണ്ടതാണ് ഈ ചിന്ത. യുവതയുടെ സാമൂഹിക മണ്ഡലം പ്രത്യേകിച്ച് ദരിദ്രരോടും രോഗികളോടും (1 യോഹ. 4:8) എന്തെന്നാൽ ദൈവം സ്നേഹമാണ്. സ്നേഹത്തിൽ വസിക്കുന്നവർ ദൈവത്തിൽ വസിക്കുന്നു. പരിശുദ്ധ പിതാവ് ബനഡിക്ട് 16 -ാം മൻ സഭയുടെ സാമൂഹിക പ്രബോധനത്തിന്റെ ഹൃദയം ഉപവി പ്രവൃത്തനങ്ങളിൽ ആണെന്നു പറഞ്ഞിരിക്കുന്നു.

(മത്തായി. 25:40) എന്റെ ഏറ്റവും എളിയ സഹോദരരിൽ ഒരുവന് ചെയ്തപ്പോൾ എനിക്കുതന്നെയാണ് ചെയ്തത്. കത്തോലിക്കാ സഭയുടെ സാമൂഹിക പ്രബോധനത്തിന്റെ കേന്ദ്രം ഇതാണ്. അതുകൊണ്ട് സാമൂഹിക പ്രവർത്തനങ്ങളിൽ ഏർപ്പെടുക എന്നാൽ ഉപരിപ്ലവമായ ഒരു കാര്യം അല്ല. ആഴമായ ആത്മീയതയിൽ നിന്നുമാത്രമേ സഭയിൽ പൊതു പ്രവർത്തനം സാധ്യമാകൂ. നമ്മുടെ കൗദാശിക ജീവിതത്തിലും പ്രാർത്ഥനയിലും വിശുദ്ധിയിലും ആഴപ്പെടേണ്ടതായിട്ടുണ്ട്. എങ്കിൽ മാത്രമേ വി. കുർബാനയിലും കൂദാളകളിലും ഉള്ള കർത്താവിനെ സമൂഹത്തിലെ ദാരിദ്രനിലും രോഗിയിലും കാണാനാകൂ. ഉദാ: കൽക്കത്തയിലെ വി. മദർ തെരേസാ.

മർക്കോസ് 10 : 43 -44 നിങ്ങളുടെ ഇടയിൽ അങ്ങനെയാകരുത്. നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകനായിരിക്കണം, നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ എല്ലാവരുടേയും ദാസനായിരിക്കണം.

യുവജന പ്രസ്ഥാനങ്ങൾക്കും ഈ മനോഭാവം ആവശ്യമാണ്. കത്തോലിക്കാ സഭയിൽ വിവിധ പേരുകളിൽ യുവജനപ്രസ്ഥാനങ്ങൾ ഉണ്ട്. ലക്ഷ്യം ഒന്നു മാത്രമേ ഉള്ളൂ, ക്രിസ്തുവിന്റെ മനസ്സായി മാറുക, ക്രിസ്തുവിന്റെ സുവിശേഷം ജീവിക്കുക. എന്നാൽ ചിലപ്പോൾ എങ്കിലും സ്ഥാനമാനങ്ങൾക്കുവേണ്ടിയും സ്വർത്ഥതയ്ക്കുവേണ്ടിയുമൊക്കെ നിലകൊള്ളുന്ന അവസ്ഥകൾ സഭയിൽ ഉണ്ടാകാറുണ്ട്. അത് ക്രിസ്തീയമല്ല.

ഇന്നത്തെ യുവജന സമൂഹത്തെക്കുറിച്ച് ഏറെ അഭിമാനവും സന്തോഷവുമാണ്. തിരക്കേറിയ ജീവിത സാഹചര്യങ്ങളിലും ക്രിസ്തുവിന്റെ സഭയെ അലങ്കരിക്കുന്നതിന് എപ്പോഴും അവർ പ്രതിജ്ഞാബദ്ധരാണ്. ഓരോ ലോക യുവജനദിനത്തിലും ലക്ഷക്കണക്കിന് യുവജനങ്ങൾ തീക്ഷണതയോടെ പങ്കുചേരുന്നത് നാം കാണുന്നുണ്ടല്ലോ ? യുവതയുടെ ഭാവനയും സർഗ്ഗാത്മകതയും ആത്മീയതയിൽ ലയിച്ച് പുത്തൻ ഉണർവായി പടരട്ടെ. ക്രിസ്തു നാമം വാഴ്ത്തപ്പെടട്ടെ.

കവർ സ്റ്റോറി



**ടിനു കുരിയാക്കോസ്**
പ്രസിഡന്റ്, എം. സി. വൈ. എം. സഭാതലസമിതി

# സുവർണ്ണ ജൂബിലി വർഷവും: യുവജന സിനഡും

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ യുവജന പ്രസ്ഥാനത്തിന്റെ (1968 ഫെബ്രുവരിയിൽ) സുവർണ്ണ ജൂബിലി വർഷം (1968–2018) ആഘോഷിക്കുമ്പോൾ, സാർവ്വത്രിക സഭയിൽ യുവജനങ്ങളെ മുഖ്യ പ്രമേയമാക്കി മെത്രാന്മാരുടെ സിനഡിന്റെ 15–ാം മത് പൊതു സമ്മേളനം (2018 ഒക്ടോബർ) വത്തിക്കാനിൽ വച്ച് ഇപ്പോൾ നടക്കുകയാണല്ലോ ഇതേ സിനഡിന്റെ മുന്നോടിയായി കത്തോലിക്കാ സഭയുടെ ചരിത്രത്തിൽതന്നെ ഒരു പൊൻതൂവലായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള യുവജന പ്രതിനിധികളെ ഉൾപ്പെടുത്തി 2018 മാർച്ച് മാസത്തിൽ പ്രീ സിനഡ് സംഘടിപ്പിക്കുകയുണ്ടായി. ഇതേ വർഷം തന്നെ കേരള കത്തോലിക്കാ സഭയും, മലങ്കര സഭയും യുവജന വർഷമായി ആചരിക്കുകയും ചെയ്യുന്നു. സുവർണ്ണ ജൂബിലി വർഷം ഇതെല്ലാം ഒരുമിച്ച് വന്നത് യാദൃശ്ചികമല്ല. മറിച്ച് ഒരു വലിയ ദൈവിക പദ്ധതിതന്നെയാണ്.

### MCYM സുവർണ്ണ ജുബിലി 1968–2018

ദൈവ ദാസൻ മാർ ഇവാനിയോസ് വലിയ മെത്രാപ്പോലീത്തായുടെ കാലം തൊട്ട്, മലങ്കര പുനരൈക്യവും മലങ്കര ഹൈരാർക്കി സ്ഥാപനവും മുതൽ യുവജനങ്ങൾ സഭയിൽ സജീവമായിരുന്നു. എന്നാൽ നിയതമായ ക്രമീകരണങ്ങളോടെ ഒരു സംഘടന ഭാഗ്യ സ്മരണാർഹനായ അഭി. സക്കറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ അദ്ധ്യക്ഷതയിൽ 1968 ഫെബ്രുവരി 28–ാം തീയതി തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ ദേവാലയത്തിൽ ചേർന്ന സമ്മേളനത്തിൽ പൗരസ്ത്യ തിരുസംഘത്തിന്റെ അന്നത്തെ അധ്യക്ഷൻ കർദ്ദിനാൾ ഫുസ്റ്റൻ ബർഗ്ഗ് തിരുമേനിയാണ് സംഘടനയുടെ ഔദ്യോഗ്ക ഉദ്ഘാടനം നിർവഹിച്ചത്. പിന്നീട് ഡൊമനിക് സഖറിയാസ് അച്ചന്റെ നേതൃത്വത്തിൽ തിരുവനന്തപുരം ഭദ്രാസനത്തിലും ഔദ്യോഗികമായി സംഘടനയ്ക്ക് തുടക്കമായി. പല പേരുമാ




ങ്ങൾക്കും, നേതൃമാറ്റങ്ങൾക്കും, ശൈലിമാറ്റങ്ങൾക്കും ശേഷം 1984 ൽ സഭയിൽ ആകമാനം **MCYM** എന്ന പൊതുനാമം സ്വീകരിക്കുകയും, 1990 മുതൽ ഔദ്യോഗികമായി സഭാതല കേന്ദ്ര സമിതിയുടെ കീഴിൽ വ്യക്തമായ ഭരണഘടനയോട് കൂടി ശക്തമായ സംഘടനയായി പ്രവർത്തിക്കുന്നു.

### പ്രീ സിനഡ് 2018

സാർവത്രിക സഭയിൽ യുവജനങ്ങളെ ആസ്പദമാക്കി 2018 ഒക്ടോബറിൽ നടക്കുന്ന മെത്രാന്മാരുടെ സിനഡിന്റെ 15-ാമത് പൊതുസമ്മേളനത്തിന് മുന്നോടിയായി ഫ്രാൻസിസ് മാർപ്പാപ്പ 5 ഭൂഖണ്ഡങ്ങളിൽ നിന്നായി 300 യുവജന പ്രതിനിധികളെ 2018 മാർച്ച് 19 മുതൽ 25 വരെ വത്തിക്കാനിൽ മാത്രേഎക്ലേസിയയിൽ ഒരാഴ്ചക്കാലം വിളിച്ചുചേർത്തു. പ്രസ്തുത പ്രീ സിനഡിൽ ഇന്ത്യയിൽ നിന്ന് 8 യുവജനങ്ങൾ പങ്കെടുത്തു. അതിൽ ഒരാൾ **MCYM** പ്രതിനിധിയായിരുന്നു. ഇത് സുവർണ്ണ ജൂബിലി വർഷത്തിൽ

### MCYM ന് വലിയൊരു നേട്ടമായി

യുവജനം, വിശ്വാസം, വിളി സംബന്ധമായ വിവേചിച്ചറിയൽ എന്ന വിഷയത്തെ ആസ്പദമാക്കി ഒക്ടോബറിൽ നടക്കുന്ന മെത്രാന്മാരുടെ സിനഡിന്റെ മുന്നോടിയായി, യുവജനങ്ങളുടെ ചിന്തകളും, ആശയങ്ങളും, നിർദ്ദേശങ്ങളും, വിമർശനങ്ങളും അറിയുന്നതിനും അതൊരു ഡോക്യുമെന്റ് ആക്കുന്നതിനും വേണ്ടിയായിരുന്നു പ്രീ സിനഡ് ക്രമപ്പെടുത്തിയത് ഇതിലൂടെ ലോകം മുഴുവനുമുള്ള യുവജനങ്ങളുടെ ആശയങ്ങൾ ഒരുമിച്ച് കൊണ്ടുവരുവാൻ കഴിഞ്ഞു. മാർച്ച് 19 തിങ്കളാഴ്ച പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പയുടെ ഉദ്ഘാടന സമ്മേളനത്തോടുകൂട് ആരംഭിച്ച പ്രീ സിനഡിൽ 300 യുവജനങ്ങളെ 15 പേരുള്ള 20 ഗ്രൂപ്പുകളായി ഭാഷയുടെ അടിസ്ഥാനത്തിൽ തിരിച്ചു. തുടർന്നുള്ള 4 ദിവസങ്ങളിൽ ഈ ഗ്രൂപ്പുകളിൽ യുവജനങ്ങൾ പ്രധാനമായും 3 വിഷയങ്ങളെ അടിസ്ഥാനമാക്കി ചർച്ചകൾ നടത്തി.

1. ഇന്നത്തെ കാലഘട്ടത്തിൽ യുവജനങ്ങൾ നേരിടുന്ന വെല്ലുവിളികൾ, അവർക്ക് മുന്നിലുള്ള സാധ്യതകൾ.
2. യുവജനം, വിശ്വാസം, വിളിസംബന്ധമായ വിവേചിച്ചറിയൽ.
3. സഭയുടെ ഫോർമേറ്റീവ്, അതോടൊപ്പം തന്നെ പാസ്റ്ററൽ ആക്ടിവിറ്റീസ്.

5-ാം ദിവസം 20 ഗ്രൂപ്പുകളിലായി ചർച്ച ചെയ്യപ്പെട്ട വിവരങ്ങൾ ഒരുമിച്ചാക്കുകയും, അതിന്മേൽ തുടർന്ന് പൊതു ചർച്ചകൾ സംഘടിപ്പിക്കുകയും അതേ ചർച്ചയുടെ വെളിച്ചത്തിൽ പ്രീ സിനഡിന്റെ ഫൈനൽ ഡ്രാഫ്റ്റ് ക്രമപ്പെടുത്തി. തുടർന്ന് ഹോസാന ഞായറാഴ്ച സെന്റ് പീറ്റേഴ്സ് സ്ക്വയറിൽ നടന്ന വി. കുർബ്ബാനയ്ക്കും, തിരുകർമ്മങ്ങൽക്കും ശേഷം യുവജനങ്ങൾ അതേ ഡോക്യുമെന്റ് ഫ്രാൻസിസ് മാർപ്പാപ്പയ്ക്ക് കൈമാറി.

### സിനഡ് ഒക്ടോബർ 2018

സാർവ്വത്രിക സഭയിൽ യുവജനങ്ങളെ മുഖ്യ പ്രമേയമാക്കി മെത്രാന്മാരുടെ സിനഡിന്റെ 15-ാം മത് പൊതു സമ്മേളനം ഒക്ടോബർ 3 മുതൽ 28 വരെ വത്തിക്കാനിൽ വച്ച് നടക്കുന്നു. പ്രസ്തുത സിനഡിൽ നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലിമ്മീസ് ബാവ പങ്കെടുക്കുന്നു. യുവജനം, വിശ്വാസം, വിളി സംബന്ധമായ വിവേചിച്ചറിയൽ എന്ന വിഷയത്തെ ആസ്പദമാക്കിയാണ് സിനഡ് .

നിങ്ങളുടെ വിശ്വാസം, ശബ്ദം, സൂക്ഷ്മ ബോധം, സംശയം, വിമർശനം എല്ലാം സഭ കേൾക്കാൻ ആഗ്രഹിക്കുന്നു. നിങ്ങളുടെ ശബ്ദമുയർത്തുക നിങ്ങളുടെ അജപാലകർ അത് കേൾക്കട്ടെ. ഈ സിനഡിന്റെ ലക്ഷ്യവും അതുതന്നെയാണ്. സഭ യുവജനങ്ങളെ കേൾക്കാൻ ആഗ്രഹിക്കുന്നു. കുടുംബങ്ങളെ കുറിച്ചുള്ള 2 സിനഡ് സമ്മേളനങ്ങളുടെ പിൻതുടർച്ചയാണ്. മെത്രാന്മാരുടെ യുവജനങ്ങളെക്കുറിച്ചുള്ള ഈ 15-ാം മത് സിനഡ്. ദേശീയ പ്രാദേശിക സഭകളിൽ നിന്നും ആഗോള വ്യാപകമായി നടത്തിയിട്ടുള്ള അഭിപ്രായ ശേഖരണത്തിൽ നിന്നും, സിനഡിന് മുന്നേ റോമിൽ നടന്ന യുവജനങ്ങളുടെ സമ്മേളനത്തിന്റേയും (Pre Synod) അഭിപ്രായങ്ങൾ ശേഖരിച്ചതിന് ശേഷം സിനഡ് കമ്മീഷൻ 2018 ജൂലൈ മാസത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ള പ്രവർത്തന രേഖയെ (Instrumentum Laboris) ആധാരമാക്കിയാണ് സിനഡിന്റെ അനുദിന ചർച്ചകളും, പഠനങ്ങളും, അഭിപ്രായ രൂപീകരണങ്ങളും, പൊതു സമ്മളനവും എല്ലാം നടക്കുന്നത്.

മലങ്കര യുവജന സമൂഹത്തെ സംബന്ധിച്ച് ഇരട്ടി മധുരത്തിന്റെ വർഷമായി ആഗോള കത്തോലിക്കസഭയുടെ യുവജനവർഷ പ്രഖ്യാപനത്തിൽ സഭ ഒന്നടങ്കം സന്തോഷത്തിലായിരിക്കുമ്പോൾ

അഞ്ചു പതിറ്റാണ്ടുകൾ പിന്നിട്ടു മുന്നേറുന്ന ഒരു യുവജന പ്രസ്ഥാനത്തിൽ അംഗമാകുവാൻ ദൈവംതന്ന ഭാഗ്യത്തെ ഓർത്തു നന്ദി പറയുകയാണ് മലങ്കരയുടെ യുവജനമക്കൾ.

സുവർണ്ണ ജൂബിലി നിറവിൽ എന്റെ, നമ്മുടെ **MCYM** ആയിരിക്കുമ്പോൾ, സന്തോഷത്തിന്റെ, അഭിമാനത്തിന്റെ, അതിലുപരി ഉത്തരവാദിത്വത്തിന്റെ, സാമൂഹിക പ്രതിബദ്ധതയുടെ ചിന്തകൾ യുവജനങ്ങൾ ഈ നാളുകളിൽ പങ്കുവയ്ക്കുന്നു.

സിനഡ് സമ്മേളനത്തിന് പ്രാർത്ഥനയോടെ ഭാവുകങ്ങൾ നേരാം!



കവർ സ്റ്റോറി




**ജിത്ത് ജോൺ ഫ്രാൻസിസ്**
പ്രസിഡന്റ്, എം. സി. വൈ. എം
തിരുവനന്തപുരം അതിരൂപതാ സമിതി


# യുവത്വം തിരയുന്ന ചൂണ്ടുപലകകൾ

ചരിത്ര നിർമ്മാണത്തിന് എന്നും ഊന്നുപലകകളായി നിലക്കൊണ്ടിട്ടുള്ള ഏറ്റവും സുപ്രധാന ഘടകങ്ങളിൽ ഒന്നാണ് യുവജനങ്ങൾ. ചോരതിളപ്പിന്റെ പ്രായം എന്ന് ചിലരെങ്കിലും ആക്ഷേപിയ്ക്കാമെങ്കിലും ആ ചോരതിളപ്പിൽ നിന്നു കൊണ്ട് സഭയ്ക്കും സമൂഹത്തിനും വേണ്ടി യുവജനങ്ങൾ ചിലവിട്ട നിസ്ഥാർത്ഥമായ നിമിഷങ്ങളെ ഒരിക്കലും വില കുറച്ചു കാണാൻ പാടില്ല. ഏറെ പരിക്ഷണങ്ങളും വെല്ലുവിളികളും നിറഞ്ഞ കാലഘട്ടത്തിലാണ് ഇന്ന് യുവജനങ്ങൾ. ആഗോള കത്തോലിക്കാ സഭ യുവജന വർഷമായി 2018-2019 നെ പ്രഖ്യാപിച്ചതിലൂടെ തന്നെ ഈ വെല്ലുവിളികളെ സഭ തിരിച്ചറിയുകയും അതിനെ നേരിടുന്നതിനെ കുറിച്ചുള്ള ചിന്തയിലേക്ക് സഭ ഇറങ്ങി ചെല്ലുകയും ചെയ്തിരിക്കുന്നു എന്നത് വ്യക്തം. അതുകൊണ്ടാണല്ലോ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ 2018 ജനുവരി 13-ന് യുവജനങ്ങളെ അഭിസംബോധന ചെയ്തു കൊണ്ട് എഴുതിയ കത്തിന്റെ തുടക്കത്തിൽ ഹൃദയത്തിൽ നിന്നെടുത്തത് പോലെ ആ വാക്കുകൾ തെളിഞ്ഞത്, "നിങ്ങൾ എന്റെ ഹൃദയത്തിൽ ഉള്ളത് കൊണ്ടാണ് നിങ്ങൾ ശ്രദ്ധാ കേന്ദ്രം ആയിരിക്കണമെന്ന് ഞാനാഗ്രഹിച്ചത്".

ഒന്നിനു വേണ്ടിയും യുവജനങ്ങൾക്കിന്ന് കാത്തിരിക്കേണ്ടി വരുന്നില്ല എന്ന വലിയ സത്യം കാലം മുന്നോട്ട് വയ്ക്കുന്നുണ്ട്. അതു തിരിച്ചറിഞ്ഞ യുവജനങ്ങളാകട്ടെ തങ്ങളുടെ തിരഞ്ഞെടുപ്പ് സ്വാതന്ത്ര്യത്തിൽ വിവേചിച്ചറിയാനുള്ള വിവേകം പലപ്പോഴെങ്കിലും നഷ്ടപ്പെടുത്തുന്നത് നാം കാണേണ്ടിവരുന്നു. ഇതിന് ഒരു പരിധിവരെ സഭയും കാരണമാകുന്ന കാഴ്ച്ച. പല കാര്യങ്ങളിലും സഭ തിരഞ്ഞെടുക്കുന്ന മൗനം തങ്ങൾ സഭയിൽ അർപ്പിച്ച വിശ്വാസത്തെ ചോദ്യം ചെയ്യാൻ യുവജനങ്ങളെ പ്രേരിപ്പിയ്ക്കുന്നു. ഈ ചോദ്യം കേൾക്കാനും അവർക്കു പറയാനുള്ളത് അറിയാനും സഭ തയ്യാറാകണം. ഇവിടെയാണ് ഈ വർഷത്തെ മെത്രാന്മാരുടെ സിനഡിന്റെ 15-ാമത് പൊതു സമ്മേളനത്തിന്റെ പ്രസക്തി.

അതിവേഗ മാറ്റത്തിന് നിരന്തരം വിധയമായി കൊണ്ടിരിക്കുന്ന ലോകത്തു പാതിവഴിയിൽ ഇടറി വീഴാൻ യുവജനങ്ങൾക്ക് മുന്നിൽ പ്രലോഭനങ്ങൾ ഏറെ. അവിടെയാണ് യുവജനങ്ങൾ ചൂണ്ടു പലകകൾക്കായി തിരെയെണ്ടതും, അവിടെയാണ് മാറ്റത്തിന്റെ ആലയിലിട്ട് ഉരുക്കി ഇറുക്കിയ പുത്തൻ ആണി പഴുപ്പിച്ച ചൂണ്ടു പലകകളുമായി സഭ നിൽക്കേണ്ടതും.

ആ ചൂണ്ടു പലകകളിൽ തെളിയുന്ന മൂല്യങ്ങളുടെ വഴിത്താര വിവേചിച്ചറിയാൻ തക്ക വിശ്വാസം യുവജനങ്ങൾക്കുണ്ടാകണം. സഭയ്ക്കൊപ്പം നിൽക്കുമ്പോഴും സഭ ഒപ്പം നിൽക്കുമ്പോഴും യേശു കണ്ടതുപോലെ കാര്യങ്ങളെ കാണുക എന്ന വിശ്വാസം (cf Lumen Fidei, 18) അതിലൂടെ അവരുടെ അകക്കണ്ണുകളിൽ തെളിയണം. അവിടെയാണ് ശരിയായ വിശ്വാസം വിവേചിച്ചറിയാനുള്ള വിവേകം ബുദ്ധിയെ സ്പർശിക്കുന്നത്.

ആരെയും ഒഴിവാക്കാതെ ഒന്നിനെയും തള്ളിപ്പറയാതെ എവിടെയും എപ്പോഴും ഇറങ്ങി ചെല്ലാൻ കഴിയുന്ന നല്ല ഇടയനായി യുവജനങ്ങൾക്കൊപ്പം നിൽക്കാനും ഒപ്പം സഞ്ചരിയ്ക്കാനും ശരി തെറ്റുകൾ ചൂണ്ടികാണിയ്ക്കാനും തിരു



കവർ സ്റ്റോറി

# ഉജ്ജ്വല യുവത്വം



**എയ്ഞ്ചൽ മേരി**
ജനറൽ സെക്രട്ടറി,
എം.സി. വൈ. എം.
പാറശാല രൂപതാ സമിതി

ജ്വലനത്തിന്റെ അഭ്രപാളികളെ മിന്നാമിനുങ്ങിന്റെ സൗന്ദര്യത്തോടെ വീക്ഷിക്കുന്ന ഭൂഗോളത്തിലെ മനുഷ്യ വംശം കാലാന്തരത്തിൽ പ്രതിപക്ഷ സംസ്കാരത്തിന്റെ പുതിയ മുഖമായി മാറിയിരിക്കുന്നു. മെനെഞ്ഞടുത്തവനെ ചോദ്യം ചെയ്യാൻ ഉരുമ്പെടുന്ന സൃഷ്ടി വൈഭവത്തിന്റെ നൂറ്റാണ്ട്. വിശ്വാസത്തിന് അന്തഛിദ്രം സംഭവിച്ചു എന്ന് പുരോഗമന വാദികൾ കാരണങ്ങൾ നിരത്തി പ്രസ്താവിക്കുമ്പോഴും ഞാനാകുന്ന അക്ഷിയെ ഒരു വിശ്വാസിയുടെ ചങ്കിടിപ്പോടെ യുവത്വത്തിന്റെ നേർമ്മയോടെ പില ചിന്തകൾ പകരട്ടെ.

വി. ബൈബിളിൽ പഴയനിയമത്തിന്റെ ഏടുകളിൽ വിക്ക് മാറാൻ പ്രാർത്ഥിച്ച മോശയെ നമുക്ക് കാണാം, എന്നാൽ വിക്ക് മാറ്റികൊടുക്കയില്ല പകരം അഹറോനെ നൽകി (പുറ: 4:15) ദൈവം അനുഗ്രഹിച്ചു. പുതിയനിയമത്തിലേയ്ക്ക് വരുമ്പോൾ ലാസറിന്റെ രോഗം മാറാൻ പ്രാർത്ഥിച്ചു. രോഗം മാറിയില്ല, മരണവും സംഭവിച്ചു. എന്നാൽ മൂന്നാം നാൾ ഉയിർപ്പു നൽകി (യോഹ 11) ചോദിക്കുന്നതു നൽകുന്നത് മാത്രമല്ല ചോദിക്കുന്നത് മാത്രമല്ല നമ്മെ അനുഗ്രഹിക്കുന്ന ദൈവത്തെയാണ് നാം വി. ബൈബിളിൽ കണ്ടുമുട്ടുക.

ത്താനും മനസ്സിലാക്കാനും സഭയ്ക്ക് കഴിയണം. യുവജനങ്ങൾ ആഗ്രഹിയ്ക്കുന്നതും ഒപ്പം നടക്കുന്നൊരു സഭയെയാണ്. ആഗോളവത്കരണത്തിന്റെ ഈ യുഗത്തിൽ എവിടെയും നിയന്ത്രണങ്ങളുടെ കെട്ടുപാടുകളില്ലാതെ യുവജനങ്ങൾക്ക് സംസാരിയ്ക്കാം എന്നിരിയ്ക്കിലും സഭയിൽ നിന്നും ഒപ്പം നടക്കുന്നൊരു ഇടയനിരയുടെ സാന്നിധ്യം യുവജനങ്ങൾ കാംഷിക്കുമ്പോൾ അത്തരമോരു വാഗ്ദാനം ഈ വർഷത്തെ സിനഡിൽ നിന്നും അവർ പ്രതിക്ഷിയ്ക്കുന്നുമുണ്ട്.

സമൂഹത്തിന് മികച്ച സംഭാവനകൾ നൽക്കുന്ന ഒരു മികച്ച തലമുറയെ വാർത്തെടുക്കാൻ നമ്മുടെ സഭയ്ക്കാവും. അവിടെയാണ് സഭയ്ക്ക് യുവജനങ്ങളോടും, യുവജനങ്ങൾക്ക് സഭയോടുമുള്ള ഉത്തരവാദിത്വം തിരിച്ചറിയേണ്ടത്. യുവത്വം തിരയുന്ന ചുണ്ടുപലകകൾക്ക് അവിടെയാണ് പ്രസക്തി.

യാത്രകളോരൊന്നും പാതകളവസാനിയ്ക്കാതെ അവശേഷിയ്ക്കുമ്പോൾ എങ്ങോട്ടു വേണമെങ്കിലും തിരിയാമെന്നിരിയ്ക്കിലും യുവത്വം തിരയുന്ന ചുണ്ടു പലകകൾ ഇന്ന് ഏറെ. കടന്നുപോക്കുന്നിടത്തെല്ലാം നന്മയുടെ, വിശ്വാസത്തിന്റെ, മൂല്യങ്ങളുടെ, സ്നേഹത്തിന്റെ, സഹനത്തിന്റെ പുമൊട്ടുകൾ വിരിക്കുവാൻ ഈ ചുണ്ടുപലകകൾ ചൂണ്ടുന്നിടത്തേക്ക് കൂടി സഞ്ചരിച്ചാൽ മാത്രമേ കഴിയൂ എന്ന് ഞങ്ങൾ, യുവജനങ്ങൾ വിശ്വസിക്കുന്നു. ഞങ്ങളുടെ വിശ്വാസം തെറ്റായിക്കുടാ, നല്ല നാളെയുടെ സ്വപ്നവും പ്രതിക്ഷയുമായ പല ചൂണ്ടുപലകകൾക്കും ഈ സിനഡ് കാരണമാകട്ടെ.

അഭിമാനവും സന്തോഷവും സമിശ്ര വികാരങ്ങളായി നിഴലിക്കുന്ന ഈനാളുകളിൽ അതിന് കാതലായ കാരണം ഞാൻ മലങ്കര സഭയിലെ അംഗമാകുന്നു എന്നതിനാലാണ്. കാരണം ചോദിക്കുന്നതിലധികം നന്മകൾ നൽകുന്ന തമ്പുരാൻ കാലാനുസൃതമായ രീതിയിൽ മലങ്കര കത്തോലിക്ക സഭയെ വളർത്തുന്നു. പ്രാന്തപ്രദേശങ്ങളിൽ ഭിന്നതകൾ നടമാടുമ്പോൾ പരുശുദ്ധ അമ്മയോട് ചേർന്ന് നിൽക്കാൻ ആഞ്ഞടിക്കുന്ന സാത്താന്റെ ശക്തികളെ വെല്ലുവിളിക്കാൻ അഭിവന്ദ്യ പിതാക്കന്മാരിലൂടെ സന്യസ്തരിലൂടെ സാധാരണക്കാരായ ഓരോ വിശ്വാസികളെയും ഒരുക്കുന്നു.

നിങ്ങളിൽ ഏറ്റവും വലിയവൻ നിങ്ങളുടെ ശുശ്രൂഷകനായിരിക്കണം (മത്താ 23:11) ൽ പറയും പ്രകാരം മലങ്കര കത്തോലിക്കാ സഭ ഏറ്റെടുത്തിരിക്കുന്ന ശുശ്രൂഷാ ദൗത്യത്തിന് കാതൽ നൽകുന്ന യുവജന കുടുംബത്തിലെ ഒരു അംഗം എന്ന നിലയിൽ 2018 ഒക്ടോബർ 3 മുതൽ 28 വരെയുള്ള ദിനങ്ങൾ ഏറെ പ്രാർത്ഥനയുടേയും പ്രതീക്ഷയുടേയും നാളുകളാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ അതിശീഘ്രം വളരുന്ന സഭ എന്ന് വിശേഷിപ്പിച്ച കത്തോലിക്കാ സഭ, ആഗോളതലത്തിൽ യുവജനങ്ങളെകുറിച്ചു ചിന്തിക്കാനും പ്രവർത്തിക്കാനുമായി ഈശോയുടെ ശ്ലൈഹീക കൈവപ്പ് ലഭിച്ച നമ്മുടെ



പിതാവ് ഫ്രാൻസിസ് മാർപാപ്പയുടെ ഒപ്പം ഒരുമിച്ച് കൂടിയിരിക്കുന്നു. യുവജനങ്ങളെ കുറിച്ച് മാത്രം ചിന്തിക്കുവാൻ ആഗോള സഭ ഒന്നിച്ചു കൂടുമ്പോൾ, അവരെ ഏല്പിച്ചിരിക്കുന്ന ശുശ്രൂഷ അത്ര വലുതാണ് എന്ന ഓർമ്മപ്പെടുത്തലാണ് ഉരുത്തിരിയുന്നത്. റോമിൽ നടക്കുന്ന 15-ാമത് സിനഡ് സമ്മേളനത്തിൽ മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മോറാൻ മാർ ബസ്സേലിയോസ് ക്ലീമിസ് കതോലിക്കാ ബാവാ തിരുമനസ്സ് പറഞ്ഞത്. യുവജനങ്ങൾക്കു പ്രഥമ പരിഗണന നൽകുന്ന ഒരു അജപാലന ശൈലിയിലേക്ക് സഭ മാറേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ് എന്നതാണ്. ഒരു പ്രളയം കേരളത്തെ വേട്ടയാടിയപ്പോൾ കൈയ്യും മെയ്യും മറന്ന് രാത്രിയെ പകലാക്കി അത്യധ്വാനം ചെയ്ത മലങ്കര കത്തോലിക്കാ സഭയിലെ യുവജനങ്ങൾക്ക് എവിടെ നിന്ന് ആ

ഊർജ്ജം കിട്ടി എന്ന് അഭിവന്ദ്യ തിരുമേനിയുടെ വാക്കുകളിൽ വ്യക്തമാണ്. ബാബിലോൺ കാർഡിയൽ പാത്രിയർക്കീസ് കർദ്ദിനാൾ ലൂയീ സഖോ പ്രഥമൻ ഇപ്രകാരം പറഞ്ഞു യുവജനങ്ങളുടെ ശൈലികൾക്ക് സഭ കണ്ണു തുറക്കണം സഭയുടെ പരമ്പരാഗത രീതികൾ വിട്ട് യുവജനങ്ങളുടെ നവമായ ശൈലി ഉൾകൊള്ളണം.

മാധ്യമങ്ങൾ ഉയർന്നു നിൽക്കുന്ന ഈ കാലത്ത് അവ വെല്ലുവിളികളേക്കാൾ സാധ്യതകൾക്ക് കണ്ണ് തുറക്കുമ്പോൾ അതിനൊപ്പം ചിന്തിക്കാൻ, നല്ല ആശയങ്ങളെ പ്രോത്സാഹിപ്പിക്കാൻ സഭ ഒരുങ്ങുന്നു എന്നത് യുവത്വത്തെ ഏറെ ആവേശം നിറയ്ക്കുന്നു. സിനഡിൽ നിന്നും ഉരുത്തിരിയുന്ന പ്രമാണ രേഖ. നമ്മുടെ ഒരോ യുവജനങ്ങളേയും പ്രവർത്തന പദ്ധതി വിഭാവന ചെയ്യാൻ കാരണമാകും. സഭയിൽ ശുശ്രൂഷിക്കുവാൻ യുവജനങ്ങളെ അനുഗ്രഹിക്കുന്നു എന്ന ചിന്ത ഈ പ്രമാണ രേഖയിൽ സംജാതമാകും എന്ന പ്രതീക്ഷ നിഴലിക്കുന്നു.

പുതിയ തലമുറ രാഷ്ട്രീയ സംഖ്യങ്ങൾക്കും നൂതന മയക്കുമരുന്ന് രീതികൾക്കും ഉദാരവത്കരണത്തിനുമായി മുറവിളി കൂടുമ്പോൾ തിന്മയുടെ പാതകളെ നിശേഷം അടച്ചിടാൻ അതുമൂലം കുടുംബങ്ങൾ അനുഭവിക്കുന്ന വേദനയെ തരണം ചെയ്യിക്കാൻ സഭ ഈ സിനഡിൽ ആലോചനകൾ പങ്കുവക്കുന്നുണ്ട്.

മലങ്കര കത്തോലിക്കാ സഭ ശൈശവത്തിന്റെ ബാലാരിഷ്ടതകൾ മറികടന്ന് യാത്ര ചെയ്യുമ്പോൾ, നല്ല മുക്കുവരായി കൈകോർക്കുന്ന യുവജനങ്ങളാണ് സഭയുടെ ശക്തി. ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവരെല്ലാം ദൈവത്തിന്റെ പുത്രന്മാരാണ് (റോമ 8:14). അപ്രകാരം ദൈവാത്മാവിനാൽ നയിക്കപ്പെടാൻ നമുക്ക് സാധിക്കട്ടെ. വിമർശനത്തിനല്ല വിശുദ്ധീകരിക്കപ്പെടാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്, ചക്രവാളം ഉദിച്ചുയരുമ്പോൾ സൃഷ്ടാവിനെ സ്തുതിക്കുന്ന അധരങ്ങൾ പ്രതികൂലതയിലും അടിപതറാതിരിക്കട്ടെ.



കവർ സ്റ്റോറി

# ഇത്തിരി ഭ്രാന്തും ഒത്തിരി സ്നേഹവും



മേരി കരിസ്മ ജോർജ്

നാം ചെറുപ്പം മുതലേ കേൾക്കുന്ന വാക്കാണ് വിശുദ്ധർ, വിശുദ്ധി എന്നത് ഒരു അസാധാരണത്വം അല്ല. അത് സാധാരണമായ ഒരു ജീവിതശൈലിയാണ്. എല്ലാവർക്കും അവരവരുടെ ജീവിതശൈലിയിൽ നിന്നുകൊണ്ട് വിശുദ്ധനാകാൻ കഴിയുമെന്ന്, ലോകനേതാക്കളിൽ സഭയ്ക്ക് അഭിമാനമായ പാപ്പ ലോകത്തോടുപറഞ്ഞത് പരിശുദ്ധാത്മാവിന്റെ നിറവിലാണെന്ന് മനസ്സിലാക്കാത്തവർ ആരാണ്.

ലോകം കണ്ട ഒരു വലിയ വിശുദ്ധനാണ് അസ്സീസിയിലെ ഫ്രാഞ്ചി പുണ്യാളൻ. നടക്കുവാൻ ഏറ്റവും ദുർഘടമായ വഴി തിരഞ്ഞെടുത്തവൻ, കയറ്റം കയറുവാൻ ഗിരിശൃംഗം തന്നെ മനസ്സാൽ ഏറ്റവൻ, താഴേയ്ക്കിറങ്ങുവാൻ പാതാളം സ്വീകരിച്ചവൻ. തണുപ്പാണെങ്കിൽ മഞ്ഞുകട്ടയുടെ തണുപ്പ്, ചൂടാണെങ്കിൽ സൂര്യന്റെ ചൂട് എന്ന് വിശ്വസിച്ചവൻ, ദാരിദ്ര്യം ഏറ്റെടുക്കുന്നുവെങ്കിൽ പട്ടിണിതന്നെയാണ് ഏറ്റവും നല്ലത് എന്ന് ചിന്തിച്ചവൻ, ശാരീരിക മോഹങ്ങളെ ഉപേക്ഷിക്കുവാൻ ദിവസങ്ങളോളം ശരീരത്തെ വേദനിപ്പിച്ചവൻ, രാജകൊട്ടാരത്തിൽ പിറന്ന് സുഖഭോഗങ്ങളുടെ മൃദുമെത്തയിൽ അന്തിയുറങ്ങി സകല സുഖസൗകര്യങ്ങളിലും ജീവിച്ചഒരു മനുഷ്യൻ, യുദ്ധവീരനാകുവാൻ ഇറങ്ങിത്തിരിച്ചുവെങ്കിലും താൻ നേടിയതും അനുഭവിച്ചതും സ്വന്തമാക്കിയതുമെല്ലാം മായ ആണെന്ന ബോധ്യത്തിൽ നസ്രായനെ മനസ്സിൽ സ്വീകരിച്ചവൻ. അതായിരുന്നു വിശുദ്ധ ഫ്രാൻസ്സിസ്.

ക്രിസ്തു ജീവിതത്തിന്റെ പുനഃപരിശോധനയിൽ വ്യക്തമാകുന്ന ഒരു വലിയ വസ്തുതയുണ്ട്. മാറോടു ചേർന്നിരിയ്ക്കാൻ ഒരു യോഹന്നാനെയും പാദാന്തികത്തിൽ ഭജനമിരിക്കാൻ ഒരു മറിയത്തെയും കൂടെ നടക്കാൻ ഒരു പത്രോസിനെയും യാക്കോബിനെയും ക്രിസ്തു ഒരുപാട് ആഗ്രഹിച്ചിട്ടുണ്ട്. തന്റേതുമാത്രമായിരിക്കുവാൻ ക്രിസ്തു ചിലരെ മാത്രം എപ്പോഴും തിരഞ്ഞെടുത്തിട്ടുണ്ട്. ഇപ്രകാരം ചില അപൂർവ്വ ജന്മങ്ങൾ എപ്പോഴും ഭൂമിയിൽ ഉണ്ടാകാറുണ്ട്. അപ്രകാരം ഒരു വ്യക്തായാണ് അസ്സിസിയിലെ വിശുദ്ധ ഫ്രാൻസ്സിസ് അല്ലെങ്കിൽ ഫ്രാഞ്ചി പുണ്യാളൻ.

നാറാണത്തു ഭ്രാന്തനെപ്പറ്റി ഒരായിരം കഥകളിൽ ഒന്നുണ്ട്. ഭ്രാന്തിന്റെ Mannerism പോലും അനുകരിക്കപ്പെടുന്നകുപോലെ



ഒരു കഥ. ഒരിക്കൽ നാറാണത്തുഭ്രാന്തനെ അനുഗമിക്കുവാനും അനുകരുക്കുവാനുമായി ഒരാൾ കടന്നുവന്നു. ഭ്രാന്തൻ അയാളെ കൂടെ കൊണ്ടുപോയി. വഴിയാത്രകളിൽ ക്ഷീണിതനായപ്പോൾ അയാളൊരു വീട്ടമ്മയുടെ മുമ്പിൽ കൈനീട്ടി. വീട്ടമ്മ തണുത്ത സംഭാരം കൈകളിലേയ്ക്ക് ഒഴിച്ചുകൊടുത്തു. തന്റെ ഗുരു പാനം ചെയ്യുന്നതുകണ്ട് ശിഷ്യനും അപ്രകാരം തന്നെ അത് പാനം ചെയ്തു. പിന്നീട് അവർ മുന്നോട്ടുപോയി. വീണ്ടും ദാഹിച്ചപ്പോൾ പെട്ടെന്നുനടന്നു വന്നയൊരു കള്ളുചെത്തുകാരന്റെ മുമ്പിൽ ഭ്രാന്തൻ കൈനീട്ടി. അയാൾ കള്ള് ഭ്രാന്തന്റെ കൈകളിലേയ്ക്ക് ഒഴിച്ചുകൊടുത്തു. നാറാണത്തുഭ്രാന്തൻ കുടിച്ചതുപോലെ ശിഷ്യനും ആത് കുടിച്ചു. വീണ്ടും അവർ മുന്നോട്ടുനടന്നു. ദാഹിച്ചുവലഞ്ഞപ്പോൾ പിന്നീട് അവർ കയറിയത് ഒരു കൊല്ലന്റെ ആലയിലാണ്. തിളച്ചുമറിയുന്ന ലോഹക്കൂട്ട് നാറാണത്തുഭ്രാന്തന്റെ കൈകളിലേയ്ക്ക് അയാൾ ഒഴിച്ചുകൊടുത്തു. ഭ്രാന്തൻ ഒന്നും മിണ്ടാതെ അത് കുടിച്ചു. ഈ കാഴ്ച കണ്ട് തന്റെ ഊഴത്തിന് കാത്തുനിൽക്കാതെ, നാറാണത്തിനെ അനുകരിക്കുവാൻ വന്ന ശിഷ്യൻ ഓടിയൊളിച്ചു.

പലപ്പോഴും ശിഷ്യത്ത്വങ്ങളിൽ ചിലർ ആഗ്രഹിക്കുന്നത് ഭക്തിയുടെ സംഭാരത്തണുപ്പ് മാത്രം. ചിലർ ആഗ്രഹിക്കുന്നത് ഭക്തിയുടെ ലഹരിമാത്രം. പക്ഷെ ഭക്തിയോട് ചേർന്നുനിൽക്കുന്ന ചൂട് മാത്രം ആർക്കും വേണ്ട. ഇവിടെയാണ് ഫ്രാൻസ്സിസ് വ്യത്യസ്തനാകുന്നത്. അയാൾ ആഗ്രഹിച്ചത് അവസാനത്തെ ആ ചൂട് മാത്രമാണ്. ഫ്രാൻസ്സിസിനെ രണ്ടാം ക്രിസ്തു ആക്കിമാറ്റുന്നത് മൂന്ന ഘടകങ്ങളാണ്.

1. ക്രിസ്തുവിനോടുള്ള ഒരുതരം ഭ്രാന്ത്.
2. സ്നേഹം
3. ക്രിസ്തുവും ഫ്രാൻസ്സിസും 33 -ാം വയസ്സിലാണ് മരിച്ചത്.

സൈക്കോളജിയിൽ പറയാറുള്ള ഒരുതരം Abnormality ഉണ്ട്. കേൾക്കുമ്പോൾ സാധാരണ ഭ്രാന്ത് എന്ന് തോന്നും. എന്നാൽ ഇത് വ്യത്യസ്തമാണ്. കുറേ ആളുകളിൽ ഒരാൾ വ്യത്യസ്തനായി ജീവിക്കുന്നുവെങ്കിൽ അയാൾ Abnormal ആണ്. മറ്റു മനുഷ്യരിൽ നിന്ന് വ്യത്യസ്തനാകുന്നതുകൊണ്ടാണ് സകല സുഖഭോഗങ്ങളും ഒരു രാത്രികൊണ്ട് അയാൾക്ക് മറന്നുകളയുവാൻ കഴിഞ്ഞത്. അതി സുന്ദരിയായ ക്ലാരയുടെ സ്നേഹത്തെ മറക്കുവാൻ പ്രേരിപ്പിച്ചതും ഈ ഒരു ഭ്രാന്താണ്. (ഫ്രാൻസ്സിസ് അസ്സീസിയെ സ്നേഹിച്ച ക്ലാരയാണ് പിൽക്കാലത്ത് വിശുദ്ധ ക്ലാര എന്ന നാമധേയത്തിൽ അറിയപ്പെടുന്നത്) വിശന്നുപൊരിഞ്ഞപ്പോഴും കൈയ്യിലിരുന്ന കഞ്ഞിയിൽ ചാരം വിതറി കഴിയ്ക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും ഈശോയോടുള്ള തീവ്രപ്രണയമായിരുന്നു.

കസൻദിസാക്കീസ് (Kazantzakis) എന്ന ഗ്രീക്ക് സാഹിത്യകാരൻ St. Francis എന്ന പുസ്തകത്തിൽ ഇപ്രകാരംപറയുന്നു. വിശന്നപ്പോഴും കൈയ്യിലിരുന്ന അപ്പകക്ഷണം കഴിക്കാൻ ഞാൻ മറന്നുപോയി. കാരണം ഞാൻ ക്രിസ്തുവിന്റെ സ്നേഹത്തിലായിരുന്നു.

Where there is hatred, let me sow love"

എവിടെയാണോ വൈരാഗ്യം, പക, വെറുപ്പ് ഇവയുള്ളത് അവിടെ ഞാൻ സ്നേഹത്തിന്റെ വിത്തുവിതയ്ക്കും. അതെ, മരണക്കിടക്കയിലും പ്രാഞ്ചി പറഞ്ഞത് സ്നേഹം, സ്നേഹം എന്നുമാത്രം. സകല വേദനയിലും അറുപട്ടിണിയിലും മനസ്സുമുഴുവൻ ഈശോയോടുള്ള സ്നേഹമായിരുന്നു എന്ന് ഫ്രാൻസ്സിസ് തന്നെ വ്യക്തമാക്കുന്നു. ഇത്തിരി ഭ്രാന്ത് ഒത്തിരി സ്നേഹം , അതുണ്ടായിരുന്നുവെങ്കിൽ എന്നെ വായിക്കുന്ന സുഹൃത്തുക്കളെ, നിങ്ങൾ കണ്ണാടിയിൽ മെല്ലെ നോക്കൂ. കാണുവാൻ കഴിയും

ഒരു മൂന്നാം ക്രിസ്തുവിനെ ..

അനുസ്മരണം

# അഡ്വ. എ എം മാത്യു
# എന്നും അഭിഭാഷകൻ തന്നെ



**ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്**

ആരെയും അത്ഭുതപ്പെടുത്തുന്ന ജീവിതമാണ് അഡ്വ. എ. എം മാത്യുവിന്റേത്. ഒൻപതു പതിറ്റാണ്ട് ദീർഘിച്ച ധന്യജീവിതം. നാടകീയത തോന്നിക്കുന്ന ജീവിതവഴികൾ. എന്നും ആരോഗദൃഢഗാത്രനായി നടന്നു നീങ്ങി. ദാർശനികനായി...കാലഘട്ടത്തിന്റെ പ്രവാചകനായി...വ്യതിരിക്ത വഴികളിൽ സഞ്ചരിക്കുന്ന താപസനായി....ദൈവരാജ്യത്തിന്റെ പ്രഘോഷകനും പോരാളിയുമായി. ലോകത്തിന്റ നിയമങ്ങൾ വ്യാഖ്യാനിച്ച് ലോകനീതിക്കുവേണ്ടി വാദിക്കുന്ന അഭിഭാഷക വൃത്തിയിൽനിന്ന് ദൈവരാജ്യ നിർമ്മിതിക്കുവേണ്ടി സുവിശേഷത്തെയും ദൈവകരുണയേയും മുൻനിർത്തി വാദിച്ചുറപ്പിച്ച് എപ്പോഴും വിജയിക്കുന്ന അഭിഭാഷക ധർമ്മത്തിലേക്ക് ചുവടുമാറി....ഇനിയും ലോകത്തിനുവേണ്ടി അഭിഷാക ദൗത്യം തുടരാൻ യാത്രയായി.



മാവേലിക്കര കൊല്ലകടവിൽ കുലീനമായ ആതക്കാട്കുടുംബത്തിൽ ജനിച്ചു. തഹസീൽദാരായി വിരമിച്ച എ.ഡി മാത്യുവിന്റെയും ശോശാമ്മയുടെയും ഏഴുമക്കളിൽ മൂന്നാമൻ. മാവേലിക്കര ബി. എച്ച് ഹൈസ്ക്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം. ചങ്ങനാശ്ശേരി എസ്. ബി. കോളേജിൽ നിന്ന് ബി.എ പാസ്സായി, ബോംബെ വിത്സൺ കോളേജിൽ നിന്ന് ബിരുദാനന്തരബിരുദം നേടി. അഭിഭാഷകനാകാൻ ആഗ്രഹിച്ച് ബോംബെ ഗവണ്മെന്റ് ലോ കോളേജിൽ നിന്ന് എൽ.എൽ ബി പാസ്സായി. കാനഡായിലെ ടൊറോന്റോ (Toronto) യൂണിവേഴ്സിറ്റിയിൽ നിന്ന് നിയമത്തിൽ ബിരുദാനന്തരബിരുദം നേടി. അമേരിക്കയിലെ ഹാർവാഡ് (Horward) യൂണിവേഴ്സിറ്റിയിലും ഉപരിപഠനം നടത്തി.

താൻ പഠിച്ച മാവേലിക്കര ബി.എച്ച് ഹൈസ്ക്കൂളിൽ അധ്യാപകനായിട്ടാണ് ഔദ്യോഗിക ജീവിതം ആരംഭിച്ചത്. മുൻ ചീഫ് സെക്രട്ടറി സി.പി. നായർ അവിടെ അദ്ദേഹത്തിന്റെ വിദ്യാർത്ഥിയായിരുന്നു. തിരുവനന്തപുരം ലോ അക്കാഡമിയിലും ഗവൺമെന്റ് ലോ കോളേജിലും പ്രഫസറായിരുന്നു. തിരുവനന്തപുരത്ത് വഞ്ചിയൂരിലെ പ്രസിദ്ധമായ രാമലിംഗം ചേമ്പേഴ്സിൽ ചേർന്ന് പ്രവർത്തിച്ചു.

അഡ്വ. എ. എം മാത്യുവിന്റെ ജീവിതം നാടകീയവും സംഭവബഹുലവുമായിരുന്നു. കേരളത്തിലെ ആദ്യത്തെ ശിശുരോഗ വിദഗ്ദയും, തിരുവനന്തപുരം, ആലപ്പുഴ, കോഴിക്കോട് മെഡിക്കൽ കോളേജുകളിലെ പ്രിൻസിപ്പലുമായിരുന്ന ഡോ. ഓമന മാത്യു ആയിരുന്നു സഹധർമ്മിണി. ആരോഗ്യ ജീവിതത്തിൽ അതിപ്രഗത്ഭ, ആന്തരീക ജീവിതത്തിൽ ജ്വലിച്ചു നിന്ന വിശ്വാസി, നിശിതമായ നീതിനിഷ്ഠ പുലർത്തുന്ന വ്യക്തിത്വം. ഏക മകനെപ്പോലെ സ്നേഹവായ്പ്പോടെ വിദ്യാർത്ഥികളെ മക്കളായി സ്വീകരിക്കുന്ന പ്രിൻസിപ്പൽ, നൈർമല്യവും ശാന്തതയും ഉദാരതയും ഒഴുകുന്ന അമ്മ മനസ്സ്.

അനുഗ്രഹീതരായ ഈ ദമ്പതികൾക്ക് ജനിച്ച ഏക സന്താനമാണ് ഡോ. സന്തോഷ് മാത്യു ഐ.എ.എസ്. അഡ്വ. എ. എം മാത്യു ഫലിതമായി പറയുമായിരുന്നു എനിക്ക് ഒരു ദൈവവും ഒരു ഭാര്യയും ഒരു സന്തതിയുമേ ഉള്ളൂ എന്ന്. ഈ ദമ്പതികളുടെ നന്മകൾ സംഗമിക്കുന്ന ഒരപൂർവ്വജന്മമാണ് ഡോ. സന്തോഷ് മാത്യുവിന്റേത്.

ഡോ. സന്തോഷ് മാത്യുവിന്റെ ഒന്നാം ജന്മദിനം ഈ കുടുംബത്തെ സംബന്ധിച്ച് നിർണ്ണായകമായ ദിനമായി. അന്നാണ് അഡ്വ. എ. എം. മാത്യുവും ഡോ. ഓമന മാത്യുവും തങ്ങൾ ജനിച്ചു വളർന്നുവന്ന മാർത്തോമ്മ സഭയിൽ നിന്നും കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടത്. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ മുമ്പിൽ സത്യവിശ്വാസം ഏറ്റുപറയാൻ എത്തിയപ്പോൾ അഭിവന്ദ്യ പിതാവ് ഡോ. ഓമന മാത്യുവിനോട് പൂർണ്ണ ബോധ്യത്തോടെയാണോ കത്തോലിക്കാ സഭയിൽ ചേരുന്നത് എന്ന് ആരാഞ്ഞു. എന്റെ ഭർത്താവിന്റെ കൂടെയാണ് എന്റെ ഇടം. അതിനപ്പുറമൊന്നും ഞാൻ ആലോചിച്ചിട്ടില്ല എന്നായിരുന്നു ആ ജീവിത പങ്കാളിയുടെ മറുപടി.

ബോധ്യങ്ങൾക്കു വേണ്ടി എന്തു വിലയും നൽകാൻ എ. എം. മാത്യു തയ്യാറായിരുന്നു. 34-ാം വയസ്സിൽ മലങ്കര കത്തോലിക്കാ സഭാംഗമായ അദ്ദേഹം 50-ാം വയസ്സിൽ ജീവിതത്തെ സമ്പൂർണ്ണമായി മാറ്റിമറിക്കുന്ന ഒരു സമർപ്പണത്തിലേക്ക് കടന്നു വന്നു. 1977-ൽ അദ്ദേഹം സംബന്ധിച്ച ഒരു

ധ്യാനത്തിലാണ് ശിഷ്ടകാലം സുവിശേഷത്തെ മുൻ നിർത്തി ദൈവരാജ്യ ശുശ്രൂഷക്കുവേണ്ടി ജീവിതം സമർപ്പിക്കുവാൻ നിശ്ചയിച്ചത്. താനും തന്റെ ഭാര്യ ഡോ. ഓമന മാത്യുവും ഔദ്യോഗികമായി പ്രശസ്തിയുടെ കൊടുമുടിയിൽ നിൽക്കുമ്പോഴാണ് അഭിഭാഷകന്റെ കുപ്പായം ഊരിവെച്ച് പരിചയിച്ചിരുന്ന ജീവിത ശൈലികൾ ഉപേക്ഷിച്ച് കാഷായ മുണ്ടും പരുപരുത്ത തൂവെള്ള ഷർട്ടും ധരിച്ച് സുവിശേഷാധിഷ്ടിത ജീവിത ശൈലിയിലേക്കും ലോക സുവിശേഷ വൽക്കരണത്തിനുള്ള സമർപ്പണ വഴികളിലേക്കും ഇറങ്ങി വന്നത്. ഡോ. ഓമന മാത്യുവും മകൻ സന്തോഷ് മാത്യവും അദ്ദേഹത്തിന് ഉറച്ച പിൻബലം നൽകി. കൊല്ലം രൂപതാ മെത്രാനായിരുന്ന ഭാഗ്യസ്മരണാർഹനായ ജെറോം ഫർണാണ്ടസ് തിരുമേനിയുടെ പ്രോത്സാഹനം വിസ്മരിക്കാനാവില്ല. പിതാവിനോട് ചേർന്ന് കേരളത്തിൽ ഉടനീളം നടത്തിയ ധ്യാനങ്ങൾ എന്റെ ഓർമ്മയിൽ ഉണ്ട്.

സാവകാശം മുരിങ്ങൂർ ഡിവൈൻ ധ്യാനകേന്ദ്രം തന്റെ രണ്ടാം തറവാടായി. ബഹു. മാത്യു നായ്ക്കംപറമ്പിലച്ചൻ, ബഹു. ജോർജ്ജ് പനയ്ക്കലച്ചൻ, ബഹു. അഗസ്റ്റിൻ വല്ലൂരാച്ചൻ തുടങ്ങിയ പ്രശസ്തരായ ധ്യാനഗുരുക്കന്മാരോടൊപ്പം ഡിവൈൻ സെന്ററിലും ലോക സുവിശേഷവൽക്കരണം ലക്ഷ്യം വച്ചുള്ള ഡിവൈന്റെ എല്ലാ ശുശ്രൂഷകളിലും അഡ്വ. എ.എം.മാത്യു സാർ മുഴുകി. അദ്ദേഹത്തിന്റെ നിശിതവും.......വചനാധിഷ്ടിതവും കർക്കശവുമായ ജീവിതവും പ്രബോധനങ്ങളും ഡിവൈൻ ശുശ്രൂഷകൾക്ക് ശക്തി പകർന്നു. ഡിവൈൻ സെന്ററിൽ ഇംഗ്ലീഷ് ധ്യാനത്തിൽ മുഖ്യ പ്രഘോഷകനായി. ഡിവൈന്റെ ആഭിമുഖ്യത്തിൽ ലോക മെമ്പാടും ക്രമീകരിക്കപ്പെട്ട ധ്യാനങ്ങളിലും കൺവൻഷനുകളിലും മാത്യു സാർ മുഖ്യ പ്രഘോഷകരിൽ ഒരാളായി ഡിവൈൻ ധ്യാന ടീമിനോടൊപ്പം മുപ്പത്തിയാറ് രാജ്യങ്ങളിൽ അദ്ദേഹം വചനപ്രഘോഷണം നടത്തി.

**എന്നും അഭിഭാഷകൻ**

ആയുസ്സിന്റെ ആദ്യ പതിറ്റാണ്ടുകൾ ലോകനിയമങ്ങൾ വ്യാഖ്യാനിക്കാനും ലോകനീതിക്കുവേണ്ടി വാദിക്കുവാനും ഉപയോഗിച്ച അദ്ദേഹം അവസാനത്തെ നാലുപതിറ്റാണ്ട് സുവിശേഷത്തെയും ദൈവനീതിയെയും മുൻനിർത്തി ദൈവത്തിന്റെയും മനുഷ്യരുടെയും മധ്യേ നിന്ന് വാദിച്ചു. അദ്ദേഹത്തിന്റെ വാദമുഖങ്ങൾ കുറിക്കുകൊള്ളുന്നവയായിരുന്നു; മനുഷ്യഹൃദയങ്ങളെ കീറിമുറിക്കുന്നവയായിരുന്നു; കാരുണ്യവാനായ ദൈവത്തിന്റെ മുമ്പിൽ മുട്ടിന്മേൽ നിന്ന് മാപ്പിരക്കാൻ പ്രേരകമായിരുന്നു. അങ്ങനെ ആയിരങ്ങൾക്ക് ഹൃദയസമാധാനവും ദൈവിക കൃപയും ഈ അഭിഭാഷകൻ നേടിക്കൊടുത്തു. പാപത്തെപ്പറ്റിയും വി. കുർബാനയെപ്പറ്റിയും, കുടുംബ ജീവിതത്തെപ്പറ്റിയും യേശുവിന്റെ പീഡാനുഭവത്തെപ്പറ്റിയും, പൗരോഹിത്യത്തെപ്പറ്റിയുമൊക്കെയുള്ള പ്രഘോഷണങ്ങൾ അനിതര സാധാരണമായിരുന്നു. പണ്ഡിതനെയും പാമരനെയും അദ്ദേഹത്തിന്റെ വാക്കുകൾ ഒരുപോലെ സ്പർശിച്ചു. ക്രൂശിതനായ യേശുവിനെപ്പറ്റി സംസാരിക്കുമ്പോൾ അദ്ദേഹം വികാരവിവശനാകുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഈ പ്രബോധനങ്ങളോട് നിസ്സംഗത പുലർത്തിയിരുന്നവരോട് പലപ്പോഴും പൊട്ടിത്തെറിക്കുമായിരുന്നു. എന്റെ കർത്താവിന്റെ പീഡാനുഭവത്തെപ്പറ്റി പറയുമ്പോഴും അലക്ഷ്യമായിരിക്കാൻ ഞാൻ സമ്മതിക്കില്ല. കണ്ണീരോടെ അദ്ദേഹം വിലപിക്കുമായിരുന്നു.

എത്രമനോഹരമായിരുന്നു ആ കുടുംബ ജീവിതം ഏക മകനോടുള്ള വാത്സല്യവും അദ്ദേഹത്തിന്റെ വ്യക്തിത്വത്തോടുള്ള ബഹുമാനവും എടുത്തു പറയേണ്ടതാണ്. ഐ.എ.എസ് പരീക്ഷയിൽ വൈവായ്ക്ക് ഒരുങ്ങാൻ മകന് പറഞ്ഞുകൊടുത്ത ഒറ്റമൂലിയെപ്പറ്റി അദ്ദേഹം പറയുമായിരുന്നു. വൈവയ്ക്ക് തലേന്നാൾ സന്തോഷ് മാത്യു സാറിനെ ഫോൺ വിളിച്ചു. അപ്പച്ചാ നാളെ വൈവാ പരീക്ഷയാണ്..അപ്പച്ചന്റെ ഉത്തരം മോനെ നീ ഇന്നു തന്നെപോയി നന്നായി കുമ്പസാരിക്കണം. ധൈര്യമായി നാളെ പരീക്ഷയ്ക്ക് പൊയ്ക്കൊള്ളുക.

ഡിവൈനിൽ നിന്ന് എല്ലാ വാരാന്ത്യത്തിലും തിരുവനന്തപുരത്ത് വീട്ടിൽ എത്തുമായിരുന്നു. തിങ്കളാഴ്ച രാവിലെ ഡിവൈന് പുറപ്പെടുമ്പോഴും, പ്രഘോഷണത്തിനു വേണ്ടി വിദേശങ്ങളിൽ പോകുമ്പോഴും ജീവിത പങ്കാളി ഓമനയുടെ അനുവാദവും പ്രാർത്ഥനയും എപ്പോഴും തേടുമായിരുന്നു. ഡോ. ഓമന മാത്യുവിനെ പങ്കാളിയും അമ്മയും സഹോദരിയും മകളുമൊക്കെയായി കരുതിയിരുന്നു. അവസാന വർഷങ്ങളിലെ അവർ തമ്മിലുള്ള ഇടപെടലുകളും സംസാരവുമൊക്കെ ഞാൻ പലപ്പോഴും അത്ഭുതത്തോടെ നോക്കിയിരുന്നിട്ടുണ്ട്. ആത്മീയതയുടെ ഒരനിർവചനീയ ഭാവം ആ ബന്ധത്തെ വലയം ചെയ്തിരുന്നു.

ഒരിക്കൽ മാത്യുസാർ ഡിവൈനിലായിരിക്കുമ്പോൾ ചിലപ്പോഴൊക്കെ ഡോ. ഓമന മാത്യുവിനു ഉണ്ടാകാറുള്ള ശാരീരിക അസ്വസ്ഥത അനുഭവപ്പെട്ടു. അദ്ദേഹത്തെ വിവരം ഫോൺ വിളിച്ചറിയിച്ചു. വിവരം അറിഞ്ഞയുടൻ അദ്ദേഹം തിരുവനന്തപുരത്തേക്ക് യാത്ര തിരിച്ചു. അന്ന് യാത്ര തിരിക്കുമ്പോൾ ഡിവൈനിൽ നിന്ന് ഒരു പഴം എടുത്തു. പ്രത്യേക പ്രാർത്ഥന നടത്തി, കൈയ്യിൽ കരുതി. രാത്രിയിൽ വീട്ടിലെത്തി. പഴം കൊടുത്തപ്പോൾ ഡോ. ഓമന മാത്യു പറഞ്ഞു ഞാൻ ഒരു പഴമേ ഒരു ദിവസം കഴിക്കാറുള്ളല്ലോ, ഇന്നത്തേത് കഴിച്ചു കഴിഞ്ഞു. നാളെ കഴിക്കാം. മാത്യു സാർ വിശ്രമിക്കാൻ പോയി. പ്രാർത്ഥിച്ച് കൊണ്ടു വന്ന പഴം ഓമനയ്ക്ക് കൊടുക്കാൻ സാധിക്കാത്തതിന്റെ അസ്വസ്ഥത അലട്ടിയിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ അദ്ദേഹം ചിന്തിച്ചു. വിവാഹമെന്ന കൂദാശയിലൂടെ ഞങ്ങൾ ഒന്നായതാണല്ലോ. അപ്പോൾ ഞങ്ങൾ കൗദാശികമായി ഒന്നാണ്. എങ്കിൽ ഞാൻ പഴം കഴിച്ചാലും എന്റെ ശരീരഭാഗമായ ഓമനയ്ക്ക് സുഖം കിട്ടും. അദ്ദേഹം ആ വിശ്വാസത്തോടെ കിടക്കയിൽ നിന്നെഴുന്നേറ്റ് കരുതിക്കൊണ്ടുവന്ന പഴം കഴിച്ചു. പിറ്റേ ദിവസം മാത്യുസാർ ഡോ. ഓമന മാത്യുവിനെ പതിവുപോലെ ആശുപത്രിയിൽ പോയി ഡോക്ടറെ കാണാൻ ക്ഷണിച്ചു. അപ്പോൾ ഡോ. ഓമന പറഞ്ഞു ഇന്നലെ രാത്രി എപ്പഴോ ആ പ്രയാസങ്ങളൊക്കെ പൂർണ്ണമായി മാറി.

ഈ അനുഭവം കുടുംബബന്ധത്തെപ്പറ്റി ക്ലാസ്സെടുക്കുമ്പോൾ മാത്യുസാർ പങ്കുവയ്ക്കാറുണ്ടായിരുന്നു. ആ ഭാര്യാഭതൃ ബന്ധത്തിന്റെ ദൃഢത അത്ഭുതകരമായിരുന്നു.

2011-ൽ ആണ് ഡോ. ഓമനാ മാത്യു ദിവംഗതയായത്. യാത്രയയപ്പിനുള്ള ഒരുക്കങ്ങൾ നടക്കുമ്പോൾ മാത്യുസാർ കർശനമായി പറഞ്ഞു. ഓമനയെ യാത്രയാക്കാൻ കറുത്ത കൊടി ഉപയോഗിക്കരുത്. എന്റെ ഓമന സ്വർഗ്ഗത്തിലേക്ക് പോകുമ്പോൾ കൊടിവേണമെങ്കിൽ മഹത്വത്തിന്റെ വെള്ളക്കൊടിയാണ് ഉയർത്തേണ്ടത്.

ആരോഗദൃഢഗാത്രനായിരുന്ന അദ്ദേഹം എണ്ടപത്തിയൊൻപതു വയസ്സുവരെയും നിഷ്ഠതെറ്റിക്കാത്ത ജീവിത ബോധ്യങ്ങളിൽ ഉറച്ചു നിന്നു. അതിനു വേണ്ടി വിലകൊടുത്തു. സാർത്ഥകമായ ഒരു ജന്മം. ദൈവവഴികളിലൂടെ മാത്രം സഞ്ചരിച്ച ഈ സഞ്ചാരിയുടെ ലോകം ചുറ്റിയുള്ള യാത്ര പൂർണ്ണമായി. സ്വർഗ്ഗോന്മുഖമായ യാത്ര ലക്ഷ്യത്തിലെത്തി. നമുക്കു വേണ്ടി സ്വർഗ്ഗത്തിൽ തന്റെ അഭിഭാഷകവൃത്തി തുടരട്ടെ.



# പറഞ്ഞതൊക്കെ പാഴാകുമ്പോൾ പുറത്തെടുക്കാം ഭിന്നതയുടെ രാഷ്ട്രീയം



ബോബി ഏബ്രഹാം

ഒരു പ്രതിസന്ധിഘട്ടത്തിൽ അതിനെ എങ്ങനെ നേരിടുന്നു എന്നതിലും ക്രമസമാധാനം ഉറപ്പാക്കുന്നതിലും ജനങ്ങൾക്ക് ജീവിക്കാനുള്ള ഭൗതിക സാഹചര്യം ഒരുക്കുന്നതിലും എത്രത്തോളം വിജയിച്ചു എന്നതിലാണ് ഭരണ നേതൃത്വത്തിന്റെ മികവ് വിലയിരുത്തപ്പെടുന്നത്. എന്നാൽ ഇത്തരം കാര്യങ്ങളിൽ പരാജയപ്പെടുമ്പോൾ ഭിന്നതയുടെ രാഷ്ട്രീയം ഉയർത്തി അധികാരത്തിൽ തുടരാനുള്ള നീക്കങ്ങളാവും അധികാരികൾ നടത്തുന്നത്. രാജ്യത്ത് കേന്ദ്ര ഭരണകൂടവും കേരള ഭരണകൂടവും രണ്ടാമത്തെ കാര്യത്തിലാണ് കൂടുതൽ ഊന്നുന്നതെന്നു കാണാം.

ഇടതു സർക്കാർ ഇത്തവണ അധികാരമേറ്റശേഷം മൂന്ന് വലിയ പ്രതിസന്ധികളെയാണ് അഭിമുഖീകരിക്കേണ്ടിവന്നത്. ആദ്യത്തേത് ഓഖിയും രണ്ടാമത്തേത് വെള്ളപ്പൊക്കവും മൂന്നാമത്തേത് ശബരിമല യുവതിപ്രവേശ വിധിയും ആയിരുന്നു. ഓഖിയും വെള്ളപ്പൊക്കവും ഉണ്ടായപ്പോൾ ദുരന്തനിവാരണ സംവിധാനങ്ങൾ പൂർണമായും പരാജയപ്പെടുന്നതാണ് കണ്ടത്. ഓഖി സംബന്ധമായ കേന്ദ്രം മുന്നറിയിപ്പു നൽകിയോ ഇല്ലയോ എന്ന തർക്കം കുറേനാൾ നടന്നു. എന്നാൽ ഓഖി മുന്നറിയിപ്പു നൽകിയാൽ പോലും അതു വിലയിരുത്തി വേണ്ട മുൻകരുതൽ സ്വീകരിക്കാൻ കേരളത്തിൽ സംവിധാനം ഇല്ലായിരുന്നെന്ന കാര്യം എല്ലാവരും മറന്നു. എത്രപേരെ കടലിൽ കാണാതായെന്നുപോലും വ്യക്തതയില്ലാതെ ഭരണകൂടം വിഷമിച്ചു. ഓഖി ദുരന്തത്തിനു ശേഷം പുനരധിവാസ പ്രവർത്തനങ്ങൾ നടത്തുമെന്നു പറഞ്ഞെങ്കിലും ജീവനോപാധികൾ നഷ്ടപ്പെട്ടവർക്ക് അതു നൽകാൻ പോലും സർക്കാരിനു കാര്യമായി കഴിഞ്ഞില്ല. പുനരധിവാസം ഒക്കെ പാതിവഴിയിൽ നിൽക്കുന്നുണ്ട്.

ഓഖിയിൽ നിന്നെന്തെങ്കിലും പഠിച്ചോ എന്നറിയാൻ ഏറെ കാത്തിരിക്കേണ്ടി വന്നില്ല. കേരളത്തെ ഏതാണ്ട് മുഴുവൻ മുക്കിയ വെള്ളപ്പൊക്കം ആയിരുന്നു അടുത്ത ടെസ്റ്റ് ഡോസ്. ഓഖിയിൽ മുന്നറിയിപ്പു കിട്ടിയില്ല എന്നായിരുന്നു പരാതിയെങ്കിൽ വലിയ മഴ വരുന്നതിനെപ്പറ്റി ശക്തമായ മുന്നറിയിപ്പു തന്നെ ലഭിച്ചിരുന്നു. എന്നാൽ മഴ വന്നപ്പോഴും അനുഭവം പഴയതു തന്നെ. രണ്ടാംഘട്ടത്തിലും വലിയ മഴ വരുന്നു എന്നറിഞ്ഞപ്പോഴും ഡാമുകളിൽ നൂറു ശതമാനം വെള്ളം സംഭരിച്ചു നിർത്താനായിരുന്നു തീരുമാനം. നഷ്ടപ്പെട്ടു പോകുന്ന വെള്ളത്തിൽ നിന്ന് എത്ര വൈദ്യുതി ഉണ്ടാക്കാമെന്നും അതിൽ നിന്ന് എത്ര രൂപ കിട്ടാൻ സാധ്യതയുണ്ടെന്നും ഉള്ള ലളിതമായ കണക്കു മാത്രമേ ഭരണാധികാരികളുടെ മനസ്സിൽ ഉണ്ടായിരുന്നുള്ളൂ. ഒടുവിൽ രാത്രിക്കു രാമാനം അണക്കെട്ടുകൾ തുറന്നുവിട്ട് മൂന്നാൾ പൊക്കത്തിൽ വെള്ളം പൊങ്ങാൻ സാഹചര്യം ഉണ്ടാക്കിയപ്പോഴും ദുരന്ത നിവാരണ സംവിധാനം കാഴ്ചക്കാരായിരുന്നു. കാരണം ഓഖി ആഞ്ഞടിച്ച് ഒരു വർഷം കഴിഞ്ഞിട്ടും അതിനെ പുനസംഘടിപ്പിക്കാൻ സർക്കാരിനു കഴിഞ്ഞിരുന്നില്ല. സ്വന്തം ജീവൻ പോലും തൃണവൽഗണിച്ച് ആയിരങ്ങൾ രംഗത്തിറങ്ങുകയും മത്സ്യത്തൊഴിലാളികൾ സ്വന്തം വള്ളവുമായി വന്ന് രക്ഷാപ്രവർത്തനത്തിന്റെ പുതിയ മാതൃകകൾ കാണിച്ചുകൊടുക്കുകയും ചെയ്തിരുന്നില്ലെങ്കിൽ മരണ സംഖ്യ ആയിരങ്ങളിലെത്തുമായിരുന്നു. ദുരന്തകാലത്ത് കേരള ജനത അസാമാന്യമായ ഒത്തൊരുമ കാണിച്ചു. സർക്കാർ സഹായത്തിനു കാത്തുനിൽക്കാതെ തന്നെ ദുരിതാശ്വാസ ക്യാംപുകൾ തുറന്നും സഹായമെത്തിച്ചും ജനം അതിജീവനത്തിന്റെ പാത തുറന്നു. എന്നാൽ അതിജീവനത്തിന്റെ പാതയിൽ മുന്നേറിയ ജനതയെ നവകേരള നിർമാണം എന്ന സ്വപ്ന പദ്ധതി കാട്ടി ഭിന്നിപ്പിക്കുകയായിരുന്നു തുടർന്ന് സർക്കാർ ചെയ്തത്.

മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സഹായം പ്രവഹിച്ചെങ്കിലും അതിൽ നിന്നുള്ള ധനസഹായം അർഹതപ്പെട്ടവരിലെല്ലാം എത്തിയില്ല. തുടർന്ന് പുനർനിർമാണത്തിന് 30000 കോടി, 40000 കോടി എന്നിങ്ങനെ മന്ത്രിമാർ അവർക്കു തോന്നുന്ന കണക്കുകൾ നിരത്തിയെങ്കിലും 4500 കോടിക്കടുത്തുള്ള ഒരു തുക മാത്രമാണ് കേന്ദ്രക്കിനു സമർപ്പിച്ചത്. എന്നാൽ 30000 കോടി എന്ന യാഥാർഥ്യത്തിനു നിരക്കാത്ത കണക്കുയർത്തി നവകേരള നിർമാണം എന്നു പറഞ്ഞു

കൊണ്ട് സാലറി ചാലഞ്ച് എന്ന നിർബന്ധിത ധന സമാഹരണ യജ്ഞം നടത്തുകയാണ് സർക്കാർ തുടർന്നു ചെയ്തത്. ഉദ്യോഗസ്ഥരുൾപ്പെടെ ബഹുഭൂരിപക്ഷം ജനങ്ങൾ പ്രളയക്കെടുതിയിലായ ഒരു സംസ്ഥാനത്ത് ആളുകൾ സ്വമേധയാ നൽകുന്ന സഹായം സ്വീകരിക്കുന്നതിനു പകരം ഒരു മാസത്തെ ശമ്പളം നിർബന്ധമായും ദുരിതാശ്വാസത്തിനു നൽകണമെന്നായിരുന്നു സർക്കാർ നിർദേശം. ഒരു മാസത്തെ ശമ്പളം കൊടുക്കാൻ പറ്റാത്തവരെ സ്ഥലംമാറ്റുമെന്ന ഭീഷണി കൂടി ആയപ്പോൾ ചെറുത്തുനിൽപും ശക്തമായി. മനോഹരമായി നടപ്പാക്കേണ്ടിയിരുന്ന ഒരാശയം ജനങ്ങളെ തമ്മിൽ ഭിന്നിപ്പിക്കുന്നതിനു കാരണമായിത്തീർന്നു. ഇതിനു പുറമേയായിരുന്നു ജനങ്ങൾക്കിടയിലേക്കു കടന്നുള്ള നിർബന്ധിത പിരിവ്. പിരിവ് കൊടുത്തു ജനം വലഞ്ഞു എന്നതായി അവസ്ഥ.

എന്നാൽ എന്താണ് നവകേരള നിർമാണം, അതിൽ എന്തൊക്കെ പദ്ധതികളാണ് ഏറ്റെടുക്കുന്നത് തുടങ്ങി ഒരു കാര്യത്തിലും വ്യക്തമായ പ്ലാനും പദ്ധതിയും സമർപ്പിക്കാൻ സർക്കാരിന് ഇതുവരെ കഴിഞ്ഞിട്ടുമില്ല. മാത്രമല്ല, വെള്ളപ്പൊക്കക്കെടുതി കഴിഞ്ഞു രണ്ടു മാസം കഴിഞ്ഞിട്ടും ദുരന്ത നിവാരണ അതോറിറ്റി ഇപ്പോഴും ഒറ്റയാൾ പട്ടാളമായി തന്നെ തുടരുന്നു.

ഈ രണ്ടു സംഭവങ്ങളും പ്രകൃതി ദുരന്തമായിരുന്നെങ്കിൽ മൂന്നാമത്തേത് വിശ്വാസവുമായി ബന്ധപ്പെട്ട ഒരു കോടതിവിധി നടപ്പാക്കുന്നതിൽ വന്ന പാളിച്ചകളാണ്. അതും യഥാർഥത്തിൽ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ദുരന്തമായിത്തന്നെ മാറുന്നു. ഇന്ത്യ പോലെ സങ്കീർണമായ ആചാരങ്ങളും വിശ്വാസങ്ങളും നിലനിൽക്കുന്ന ഒരു രാജ്യത്ത് വിശ്വാസവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ ഒരു കമ്മ്യൂണിസ്റ്റ് രാജ്യത്തെന്നപോലെ നിലപാട് എടുക്കുക സാധ്യമല്ല. എന്നാൽ ശബരിമലയുടെ കാര്യത്തിൽ നിലനിന്നുപോന്ന ആചാരാനുഷ്ഠാനങ്ങൾ മാറ്റിമറിക്കുന്ന ഒരു വിധി ഉണ്ടായപ്പോൾ അതു എങ്ങനെയൊക്കെ ഉപയോഗിക്കപ്പെടുമെന്നത് വിലയിരുത്തുന്നതിൽ വീണ്ടും സർക്കാർ പരാജയപ്പെടുന്നതാണ് കണ്ടത്. കാത്തിരുന്നു കാണാം എന്ന നിലപാടിനു പകരം കോടതിവിധി അടിയന്തരമായി നടപ്പാക്കി അതിന്റെ മഹത്വം സ്വന്തമാക്കാനുള്ള ശ്രമമാണ് സർക്കാരിനെ ഇത്രവലിയ ആപത്തിൽ കൊണ്ടുചെന്നു ചാടിച്ചത്. ദേവസ്വം ബോർഡിനെ പുനപരിശോധനാ ഹർജി കൊടുക്കാൻ അനുവദിച്ചിരുന്നെങ്കിൽ പ്രശ്നം ഇത്ര വഷളാകില്ലായിരുന്നു. ഇത്രയും കാലം കേരളത്തെ വർഗീയമായി വിഭജിക്കുന്നതിൽ വിജയിക്കാതിരുന്ന സംഘപരിവാർ ശക്തികൾക്ക് ആയുധം ഇട്ടു കൊടുക്കുകയായിരുന്നു സർക്കാർ. സംഘപരിവാർ സംഘടനകളാകട്ടെ കേന്ദ്രത്തിൽ ഒരു നിലപാടും കേരളത്തിൽ മറ്റൊരു നിലപാടും സ്വീകരിച്ചു. അത് വിലയിരുത്തുന്നതിൽ പോലും സർക്കാരും നേതൃത്വം നൽകുന്ന ഇടതുമുന്നണിയും പരാജയപ്പെട്ടത് വരുംനാളുകളിൽ കേരളത്തിന്റെ രാഷ്ട്രീയ ചിത്രം തന്നെ മാറ്റിവരച്ചാൽ അത്ഭുതപ്പെടാനില്ല.

വെള്ളപ്പൊക്ക കാലത്തുണ്ടായ പരാജയം മറച്ചുവയ്ക്കാൻ വേണ്ടിയാവും ഇടതുമുന്നണി ഈ കൈവിട്ട കളിക്ക് മുതിർന്നത്. പുതിയതൊന്നു വരുമ്പോൾ പഴയതു മറക്കുന്ന സ്വഭാവം ആണല്ലോ ജനത്തിന്റേത്. അതു മുതലെടുക്കാമെന്ന സമീപനം സർക്കാർ സ്വീകരിച്ചു. ഈ ലേഖനത്തിന്റെ തുടക്കത്തിൽ പറഞ്ഞ കാര്യം ഇവിടെ പ്രസക്തമാകുന്നു. ദൗത്യങ്ങളിൽ പരാജയപ്പെടുമ്പോൾ ഭരണകൂടം ഭിന്നതയുടെ രാഷ്ട്രീയം പുറത്തെടുക്കുന്നു. ഏറ്റവും ഒടുവിൽ കോൺഗ്രസിന്റെ രണ്ടു മുതിർന്ന നേതാക്കളായ ഉമ്മൻ ചാണ്ടിക്കും കെ. സി. വേണുഗോപാലിനും എതിരെ സരിതയുടെ പരാതിയിന്മേൽ കേസ് എടുത്ത ഇടതു ഭരണകൂടം മറ്റൊരു കളി കൂടി കളിക്കാനരുങ്ങുന്നു എന്നു വേണം മനസ്സിലാക്കാൻ.

ഏതാണ്ട് ഇതേ അവസ്ഥ തന്നെയാണ് കേന്ദ്ര സർക്കാരും തുടരുന്നത്. വലിയ വാഗ്ദാനങ്ങൾ നൽകിക്കൊണ്ട് അധികാരത്തിൽ വന്ന മോദി സർക്കാരിന് അതിലൊന്നു പോലും നടപ്പാക്കാനായില്ല. മാത്രമല്ല കേന്ദ്ര സർക്കാരിലെ പ്രമുഖനായ നിഥിൻ ഗഡ്ക്കരി തന്നെ പറഞ്ഞത് തിരഞ്ഞെടുപ്പ് വാഗ്ദാനങ്ങൾ തമാശയായി കണ്ടാൽ മതിയെന്നാണ്. ബി ജെ പി സംസ്ഥാന പ്രസിഡന്റ് പി.എസ്. ശ്രീധരൻ പിള്ളയും അതുതന്നെ പറഞ്ഞു. വിദേശത്തേക്കു പോയ കള്ളപ്പണം മുഴുവൻ തിരിച്ചുകൊണ്ടുവരുമെന്നും ഇന്ധനവില പിടിച്ചുനിർത്തുമെന്നും ആയിരുന്നു ബിജെപി നൽകിയ പ്രധാന വാഗ്ദാനം. എന്നാൽ വിദേശത്തേക്ക് കടത്തിയ കള്ളപ്പണത്തിൽ ഒരു രൂപ പോലും തിരികെ കൊണ്ടുവരാൻ കഴിഞ്ഞില്ല എന്നു മാത്രമല്ല, സഹസ്ര കോടികൾ വായ്പ എടുത്തവർ തിരിച്ചടവ് മുടക്കി വിദേശത്തേക്ക് കടക്കുന്നത് കാണേണ്ടിയും വന്നു. ശുചിത്വ ഭാരതം, കക്കൂസ് തുടങ്ങിയ പദ്ധതികളൊന്നും ഫലിക്കുന്നില്ല എന്നു വന്നപ്പോഴാണ് നോട്ട് നിരോധനം എന്ന മണ്ടൻ തീരുമാനം അടിച്ചേൽപിച്ചത്. അത് എട്ടുനിലയിൽ പൊട്ടിയതിനിടയിലാണ് കശ്മീരിലും പിഴച്ചത്. കോൺഗ്രസ് ഭരണത്തിൽ ഇന്ത്യൻ ഭടന്മാരുടെ ജഡം വീഴുകയാണ് എന്നു പറഞ്ഞവർക്ക് അതൊക്കെ വിഴുങ്ങേണ്ടിവന്നുവെന്നു മാത്രമല്ല, കശ്മീരിലെ സ്ഥിതി അതീവ വഷളാവുകയും ചെയ്തു.

അഴിമതി ഇല്ലാത്ത സർക്കാരെന്ന ഖ്യാതി പരത്താൻ ശ്രമിക്കുമ്പോഴാണ് അമിത് ഷായുടെ മകനുൾപ്പെടെയുള്ളവർക്ക് എതിരെ ആരോപണം ഉയർന്നത്. ഇതിനിടയിൽ വിജയ് മല്യ, നീരവ് മോദി തുടങ്ങിയവരൊക്കെ ബാങ്കുകളെ കബളിപ്പിച്ച് നാടുവിടുകയും ചെയ്തു. ആ കേസ് ഒക്കെ ഒതുങ്ങുമെന്നു വിചാരിച്ചിരിക്കുന്നതിനിടയിലാണ് റഫാൽ വിമാനക്കരാറിന്റെ പേരിൽ നരേന്ദ്ര മേദി തന്നെ പ്രതിക്കൂട്ടിലാകുന്നത്. വിമാനങ്ങളുടെ വില മൂന്നിരട്ടിയായി വർധിപ്പിച്ച് കരാർ ഒപ്പിട്ടെന്നു മാത്രമല്ല, അനുബന്ധ കരാർ അനിൽ അംബാനി കമ്പനിക്കു നൽകുകയും ചെയ്തു. കരാർ അംബാനിക്കു നൽകണമെന്ന് ഇന്ത്യ നിർബന്ധം പിടിച്ചുവെന്ന് മുൻ ഫ്രഞ്ച് പ്രസിഡന്റ് ഫ്രാങ്കോ ഹോളണ്ടേ തന്നെ വെളിപ്പെടുത്തിയത്. ഇതുവരെയും ഇക്കാര്യത്തിൽ വ്യക്തമായ മറുപടി നൽകാൻ ബിജെപിക്കോ നരേന്ദ്ര മോദിക്കോ കഴിഞ്ഞിട്ടില്ല.

ഇതിനിടയിൽ രാജസ്ഥാൻ, മധ്യപ്രദേശ്, ഛത്തീസ്ഗഢ് നിയമസഭാ തിരഞ്ഞെടുപ്പുകൾ വരുന്നു. ഈ തിരഞ്ഞെടുപ്പുകളിൽ തിരിച്ചടി ഉണ്ടാകുമെന്ന് സൂചന വന്നതോടെ ബിജെപി വീണ്ടും അയോധ്യ രാമക്ഷേത്ര നിർമാണം പൊടിതട്ടിയെടുത്തിട്ടുണ്ട്. രാമക്ഷേത്രം നിർമിക്കുമെന്ന് പാർട്ടി അധ്യക്ഷൻ അമിത് ഷാ ഉൾപ്പെടെ രംഗത്തു വന്നിട്ടുണ്ട്. സൂചന വ്യക്തമാണ്. വാഗ്ദാനങ്ങൾ ഒക്കെ പാഴാകുന്നതോടെ ഭിന്നതയുടെ രാഷ്ട്രീയം പുറത്തെടുക്കുക. ശബരിമല യുവതിപ്രവേശ വിഷയത്തിലുൾപ്പെടെ ആർ എസ് എസും സംഘപരിവാർ സംഘടനകളും നടത്തിയ മലക്കം മറിച്ചിലും മറ്റൊരു സൂചനയാണ്. കേരളത്തിലേക്കും കലാപത്തിന്റെ രാഷ്ട്രീയം കടന്നുവരുന്നു. സംസ്ഥാനം ഭരിക്കുന്ന മുന്നണിയുടെ പിടിപ്പുകേടിൽ പിടിച്ചാവും ആ അജണ്ട

തീർത്ഥാടനം



# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ–9

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

ജാംപൗളോയുടെ ഭാര്യയുടെ അകാലമരണം വഴിയായി അദ്ദേഹത്തിനു ജീവിതസഖിയെയും, എനിക്കു സഹയാത്രികനെയും നഷ്ടപ്പെട്ടു. അടുത്ത നാലഞ്ചു ദിവസങ്ങളിൽ ഒറ്റയ്ക്കു നടക്കേണ്ടി വരുമല്ലോയെന്ന ചിന്ത എന്നെ അസ്വസ്ഥനാക്കി. നാൽപ്പത്തിനാലു വർഷം ഒരുമിച്ചു നടന്ന ഭാര്യയെ പെട്ടെന്നു നഷ്ടപ്പെട്ട ജാംപൗളോയ്ക്ക് ദൈവത്തിൽ നിന്ന് ആശ്വാസം ലഭിക്കുന്നതിനു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടായിരുന്നു പിറ്റേദിവസത്തെ എന്റെ തീർത്ഥാടന യാത്ര ഞാൻ ആരംരംഭിച്ചത്. അതിരാവിലെ നടക്കണമെന്ന് ആഗ്രഹിച്ച കുറച്ചു പേരെങ്കിലും എന്നെപ്പോലെ അന്നു അഞ്ചുമണിക്കു തന്നെ ഉണർന്നിരുന്നു. പൈപ്പിൽ വെള്ളമില്ലാതിരുന്നതിനാൽ പ്രാഥമിക കൃത്യങ്ങൾ നിർവ്വഹിക്കാൻ കൈയിലുണ്ടായിരുന്ന കുപ്പിയിലെ വെള്ളം ഉപയോഗിക്കേണ്ടി വന്നു. സാധാരണ ജീവിതത്തിലെ സൗന്ദര്യ- വൃത്തി സങ്കൽപ്പങ്ങൾക്കൊന്നും തീർത്ഥാടകന്റെ ജീവിതത്തിൽ വലിയ പ്രസക്തിയൊന്നുമില്ല.

എന്റെ മൊബൈൽ ഫോണിലുള്ള പോലെ രാവിലെ വിളിച്ചുണർത്തുന്ന ഘടികാര സംവിധാനങ്ങളൊന്നുമില്ലായിരുന്നെങ്കിലും പടിഞ്ഞാറോട്ടു നടക്കുന്ന എന്റെ പിന്നിലായി സൂര്യൻ കൃതസമയത്തു തന്നെ ഉദിച്ചിരുന്നു. അതുവരെ വഴി കാണാനായി ഉപയോഗിച്ചിരുന്ന ഹൈഡ്ലൈറ്റ് (head light) ഓഫാക്കി ഞാൻ പുറത്തെ സഞ്ചിയിൽ നിക്ഷേപിച്ചു. ഏകദേശം 41 കിലോമീറ്റർ ദൂരത്തിലുള്ള

നടപ്പാക്കുക. അധികാരം മാത്രം ലക്ഷ്യമാക്കിയ രാഷ്ട്രീയം എങ്ങനെയാണ് ജനജീവിതം ദുസഹമാക്കുക എന്നു വ്യക്തമാക്കുന്ന നാളുകളാണ് കടന്നുവരുന്നത്. ജനങ്ങളെ സാമുദായിക, മത, വർഗ, വർണ വ്യത്യാസങ്ങളുടെ പേരിൽ ഭിന്നിപ്പിക്കുക എന്നതിന്റെ ആദ്യ ഘട്ടം പൂർത്തിയായിട്ടുണ്ട്. ഇനി എങ്ങനെ എന്നു കാത്തിരുന്നു കാണുകയേ നിവൃത്തിയുള്ളു.

**മേമ്പൊടി**

എത്ര പെട്ടെന്നാണ് നമ്മൾ എല്ലാം മറക്കുന്നത്. കേരളത്തെ തകർത്തുവെന്നു നമ്മൾ കരുതിയ വെള്ളപ്പൊക്കം എത്ര പെട്ടെന്നാണ് വിസ്മൃതിയാലായത്. വെള്ളപ്പൊക്ക സമയത്ത് രക്ഷിക്കാൻ വന്നവരുടെ ജാതിയോ മതമോ നമ്മൾ തിരക്കിയില്ല. സഹായവുമായി എത്തിയവരുടെ ജാതിയും മതവും തിരക്കിയില്ല. ഏത് അടുക്കളയിൽ ഭക്ഷണം പാകം ചെയ്തുവെന്ന് തിരക്കിയില്ല. ആരാണ് വസ്ത്രം തരുന്നതെന്നു തിരക്കിയില്ല. വീട് വൃത്തിയാക്കാൻ വരുന്നവരുടെ ജാതിയോ മതമോ തിരക്കിയില്ല. സഹായധനം നൽകിയ തുക ആരൊക്കെ നൽകിയതാവാമെന്നു ചിന്തിച്ചില്ല. പക്ഷേ ആ ഭീഷണി തെല്ലൊന്നകന്നപ്പോൾ ഇതാ ജാതിയും മതവും വർഗവും വർണവും എല്ലാം തിരിച്ചുവരുന്നു. പ്രളയത്തിൽ അക്ഷരാർഥത്തിൽ തകർന്ന മതിൽക്കെട്ടുകൾ തിരിച്ചുവരുന്നു. ഈ മതിൽക്കെട്ടുകൾ തകർക്കാൻ ഒരു പ്രളയം കൂടി വരട്ടെ എന്ന് ആരെങ്കിലും ആഗ്രഹിച്ചാൽ തെറ്റുപറയാനാവില്ല.



സൊബ്രാഡോ (Sobrado) ഗ്രാമത്തിലുള്ള പ്രാചീന സിസ്റ്റേഴ്സിയൻ സന്യാസ ആശ്രമത്തിലെത്തുകയായിരുന്നു (cistersian monastory) അന്നത്തെ എന്റെ ലക്ഷ്യം. യൂറോപ്പിൽ ക്രിസ്തീയ സംസ്കാരത്തിന് അടിസ്ഥാനമിട്ട വി.ബനഡിക്ടിന്റെ സഭാനിയമങ്ങൾ കാർക്കശ്യത്തോടെ ജീവിക്കുന്ന ഒരു സന്യാസ സമൂഹമാണിത്. ആയിരം വർഷം പഴക്കമുള്ള ഈ ആശ്രമത്തിൽ സാന്റിയാഗോ തീർത്ഥാടകന് ആത്മീയ ചൈതന്യം പ്രദാനം ചെയ്യുന്ന അന്തരീക്ഷമാണുള്ളത്.

ആ ദിവസത്തെ ഏകാന്തത എന്റെ ജീവിതത്തെക്കുറിച്ചും അതിന്റെ ലക്ഷ്യത്തെക്കുറിച്ചും കൂടുതൽ ചിന്തിക്കാനും, ആരോടും സംസാരിക്കാതെ ശാന്തമായി ദൈവത്തോടു മാത്രമായി സംവദിക്കാനും ഞാൻ ആഗ്രഹിച്ചു. അന്നു എന്നെ തഴുകി തലോടിപ്പോയ ഇളം കാറ്റിനോടു ഞാൻ മിണ്ടിയില്ല. പ്രഭാത സൂര്യന്റെ കിരണങ്ങളേറ്റ് വെട്ടിത്തിളങ്ങിയ ചെടികളിലെ, എന്നെ നോക്കിച്ചിരിച്ച രത്നം കണക്കെയുള്ള വെള്ളത്തുള്ളികളെ നോക്കി ഞാൻ ചിരിച്ചില്ല. തനിയെ നാടൻ പാട്ടും പാടിയൊഴുകുന്ന അരുവികളോടും, തങ്ങളുടെ ഭംഗി ആസ്വദിക്കാനായി പാറിപ്പറന്നു വരുന്ന ചിത്രശലഭങ്ങൾക്കുവേണ്ടി വിടർന്നു വരുന്ന കാട്ടുപൂക്കളോടും ഞാനന്നു പിണക്കത്തിലായിരുന്നു. ആകാശത്തു ഒറ്റയ്ക്കു അലഞ്ഞു നടക്കുന്ന ചെറുമേഘം പോലെ ജീവിതത്തിൽ തനിച്ചായാലും ലക്ഷ്യത്തിലെത്തും വരെ നടക്കാൻ തന്നെ ഞാൻ തീരുമാനിച്ചു. അധികം നാളുകളില്ലെങ്കിലും ഓരോ നിമിഷവും ആസ്വദിച്ചു ജീവിക്കുന്ന, എന്റെ കൈയിൽ വന്നിരുന്ന മനോഹരിയായ ചിത്രശലഭത്തോട് എനിക്ക് അസൂയതോന്നാതിരുന്നില്ല. പണ്ടെങ്ങോ കാണാതെ പഠിച്ച സി. മേരി ബെനീഞ്ജയുടെ " ലോകമേ യാത്ര" എന്ന കവിതയിലെ ചില വരികൾ ആ ചിത്രശലഭത്തെ ഞാൻ ചൊല്ലി കേൾപ്പിച്ചു.

" മരിച്ചിടും ജനിച്ച മർത്ത്യരൊക്കെയും വിതർക്കമി–
ങ്ങൊരുത്തരും പറഞ്ഞിടാത്ത സത്യമാണതെങ്കിലും
മരിച്ചതിന്റെ പിമ്പു മറ്റൊരന്തമറ്റ ജീവിതം
വരിച്ചിടുന്നതാണു മർത്ത്യനുള്ള മേൻമയോർക്കു നീ

സമർത്ഥനായ സീസറും, പ്രസിദ്ധനായ ഹോമറും

സമത്വമറ്റ സോളമൻ തുടങ്ങിയുള്ള വിജ്ഞരും



അമർന്നുപോയി കാലചക്ര വിദ്രഭമത്തിലെങ്കിലീ
നമുക്കു പിന്നെയെന്തു ശങ്ക ? മാറ്റമൊന്നുമില്ലതിൽ.

മരണത്തെക്കുറിച്ചു അധികം കേൾക്കാൻ താത്പര്യമില്ലാഞ്ഞിട്ടോ, എന്റെ ആലാപനത്തിലെ അഭംഗികൊണ്ടോ അനന്തമായി നീളുന്ന ആ തീർത്ഥാടന പാതയിൽ എന്നെ തനിച്ചാക്കി, എന്റെ പാട്ടിനെക്കുറിച്ചു ഒരക്ഷരം ഉരിയാടാതെ ആ ചിത്രശലഭവും പറന്നുപോയി. ഒരു പക്ഷെ കുറ്റപ്പെടുത്തുന്നതിനേക്കാൾ മിണ്ടാതിരിക്കുന്നതാകും ബുദ്ധി എന്നു അതിനു തോന്നിക്കാണും.!

രാവിലത്തെ നടത്തം ഒരു മണിക്കൂർ പിന്നിട്ടപ്പോഴാണ് തീർത്ഥാടന പാത രണ്ടായി തിരിയുന്ന മഞ്ഞ അടയാളങ്ങൾ (arrow mark) കണ്ടത്. അതിലൊന്ന് സൊബ്രാഡോയിലെത്താൻ 8 കിലോമീറ്റർ കുറച്ചു നടന്നാൽ മതിയാകും. നടന്നു തളർന്ന ഏതു തീർത്ഥാടകനെ സംബന്ധിച്ചും ഇത്തരത്തിലുള്ള അടയാളങ്ങൾ വലിയ പ്രലോഭനമാണു നൽകുന്നത്. പുറത്തെ ഭാണ്ഡകെട്ട് താഴെയിറക്കി വച്ചു തീർത്ഥാടന ഗൈഡു പരിശോധിച്ചപ്പോൾ ഇങ്ങനെയൊരു വഴിയെക്കുറിച്ചു ഒന്നും തന്നെ അവിടെ പറയുന്നുണ്ടായിരുന്നില്ല. അല്പ നേരം അവിടെ കാത്തു നിന്നെങ്കിലും മറ്റു തീർത്ഥാടകർ ആരെയും കാണായ്കയാൽ സമയലാഭമുള്ള വഴിയെതന്നെ നടക്കാൻ ഞാൻ തീരുമാനിച്ചു. നന്നായി അടയാളപ്പെടുത്തിയിട്ടുണ്ടായിരുന്നെങ്കിലും അധികം തീർത്ഥാടകർ സഞ്ചരിക്കാത്ത വഴിയാണിതെന്ന് പെട്ടെന്നു തന്നെ എനിക്കു മനസ്സിലായി. സോദോമിലേയ്ക്ക് തിരിഞ്ഞു നോക്കിയ ലോത്തിന്റെ ഭാര്യയെ പോലെയാവാൻ താത്പര്യമില്ലാതിരുന്നതിനാൽ യാത്ര മുമ്പോട്ട് തന്നെ തുടരാൻ ഞാൻ ആഗ്രഹിച്ചു.

കുറേ ദൂരം നടന്നു കഴിഞ്ഞപ്പോൾ നടക്കുന്ന പാതയുടെ വലിപ്പം കുറഞ്ഞു വരുന്നത് ഞാൻ ശ്രദ്ധിച്ചു. അങ്ങിങ്ങായി കണ്ട വീടുകളും അവസാനിക്കുന്നതിന്റെ ലക്ഷണമായിരുന്നു അത്. ഏതോ അനാഥ പ്രേതത്തെ കണ്ടതുപോലെ പരസ്പരം സന്ദേശം കൈമാറി ഏന്നെ നോക്കി അവിടെയുള്ള വീടുകളിലെ പട്ടികൾ കുരച്ചു കൊണ്ടേയിരുന്നു. എന്റെ പുറത്തെ വലിയ സഞ്ചി കണ്ടിട്ട് മനുഷ്യാത്മാക്കളെ കൂട്ടിക്കൊണ്ടു പോകാൻ വന്ന യമദേവനാണെന്ന് അതുങ്ങള് തെറ്റിദ്ധരിച്ചിരിക്കാം. ഇനിയുള്ള യാത്ര മരങ്ങൾ ഇടതൂർന്നു വളരുന്ന വെള്ളക്കെട്ടുള്ള സ്ഥലത്തു കൂടെയായിരുന്നു. ഒരു കലമാൻ കൂട്ടം എനിക്കെതിരെ നടന്നു വരുന്നതു കണ്ടു ഞാൻ



അവിടെ നിന്നു. പക്ഷേ ഞാൻ ഒരു ഫോട്ടോ എടുക്കാൻ ശ്രമിച്ചപ്പോൾ അതിനു കാത്തു നിൽക്കാതെ ആ കാട്ടിലേയ്ക്ക് അവകൾ ഓടി മറഞ്ഞു. അപ്പോൾ വീശിയടിച്ച കാറ്റിൽ കാട്ടുപൂക്കളുടെയും, യൂക്കാലിയുടെയും മനം മയക്കുന്ന ഗന്ധം ഉണ്ടായിരുന്നു. ചെറുപ്പകാലത്ത് വായിച്ചിട്ടുള്ള പ്രേത കഥകളിലെ പാലപൂമണമോർത്തു ഞാൻ കൂടുതൽ ഭയപ്പെട്ടു. പുറത്തെ തണുത്ത കാറ്റിനും എന്റെ ഉള്ളിലെ ഭയത്തിന്റെ ചൂടിനെ തണുപ്പിക്കാനായില്ല. വായ് തുറന്നു ശ്വാസം പുറത്തേക്കുവിട്ടപ്പോൾ ഒരു പുകവലിക്കാരന്റെ വായിൽ നിന്നും വരുന്നതുപോലെ ധൂമം പുറത്തേക്കുവന്നു.

തിരുത്താൻ പറ്റാത്ത അബദ്ധ തീരുമാനങ്ങളെടുത്ത് ജീവിത വഴിയിൽ തനിയെ നടക്കുന്ന പഥികനെപോലെ അൽപം നിരാശയോടെയും അതിലേറെ ഭയത്തോടെയും ഞാൻ ഓരോ ചുവടും വച്ച് പതിയെ നടന്നു. പണ്ടെങ്ങോ അതുവഴി നടന്നുപോയ യാത്രക്കാർ ഉപേക്ഷിച്ചുകളഞ്ഞ ഉപയോഗശൂന്യമായ സാധനങ്ങളും ഉണങ്ങിയ മരച്ചില്ലകളും കൂട്ടിയിട്ടിരിക്കുന്നത് ഒരു ചുടലക്കാടിന്റെ പ്രതീതി ഉളവാക്കി. ഒറ്റക്കിരുന്നു പാടുന്ന ചീവീടുകളും, കാറ്റിലുലഞ്ഞാടിയ മരച്ചില്ലകളും, വിദൂരത്തെവിടെയോ ഇരുന്ന് ഓരിയിടുന്ന നായ്ക്കളും, വിജനമായ ആ വഴിയിലൂടെയുള്ള എന്റെ തീർത്ഥാടനത്തെ കൂടുതൽ ദുഷ്ക്കരമാക്കി. മധ്യകാല യുഗത്തിലെ തീർത്ഥാടകരെപ്പോലെ യാത്രക്കിറങ്ങുന്നതിനു മുൻപേ ഒരു വിൽപ്പത്രം തയ്യാറാക്കി വച്ചിരുന്നെങ്കിൽ മറ്റുള്ളവർക്കു കാര്യങ്ങൾ എളുപ്പമായേനെ എന്നും ഞാൻ ചിന്തിച്ചു. ചെറുപ്പകാലത്തു പേടിപ്പെടുത്തുന്ന കഥകൾ വായിച്ചു ധൈര്യത്തിനായി കുരിശും കൈയിൽ പിടിച്ച് കിടന്നുറങ്ങുന്ന കുട്ടിയെപ്പോലെ, കയ്യിലിരുന്ന ജപമാലയിലും കഴുത്തിലണിഞ്ഞിരുന്ന കുരിശിലും ഞാൻ മുറുകെപ്പിടിച്ചു. യാക്കോബുശ്ലീഹ യാത്രയിൽ തരുന്ന വെല്ലുവിളികളെ തരണം ചെയ്യാൻ വി. റോക്കോ സഹായിക്കുമെന്നു എന്റെ ഫ്രഞ്ചുകാരനായ തീർത്ഥാടക സുഹൃത്ത് പറഞ്ഞത് ഓർത്തു. ഇങ്ങനെയുള്ള "പ്രലോഭന"ങ്ങളിൽ നിന്നും എന്നെ രക്ഷിക്കാൻ സഹായിക്കണമെന്ന് വി. റോക്കോയുടെ മാധ്യസ്ഥം അപേക്ഷിച്ചു ഞാൻ പ്രാർത്ഥിച്ചു. സൂര്യനുപോലും പ്രവേശനം നിഷേധിക്കപ്പെട്ട ഈ പാതയിലെ നനഞ്ഞപുല്ലിൽക്കൂടിയുള്ള നടത്തം നൃത്തകലയുടെ ബാലപാഠങ്ങൾ അറിയാത്ത എനിക്ക് ആയാസകരമായിരുന്നു. ദൈവത്തെ ഭയക്കുന്നവനു മറ്റൊന്നിനേയും ഭയക്കേണ്ടതില്ലെന്നു പല പ്രാവശ്യം പ്രസംഗിച്ചിട്ടുള്ളതു ഞാൻ ഓർത്തു. ഉപദേശം കൊടുക്കാൻ എന്തെളുപ്പം, എന്റെ കാര്യത്തിൽ മാത്രം അതു പ്രായോഗികമാക്കാൻ ഞാനെന്തേ മറന്നുപോകുന്നു.!

അന്നത്തെ ആദ്യത്തെ കൊന്ത നമസ്കാരം പൂർത്തിയാക്കി ജപമാല പോക്കറ്റിലിട്ടപ്പോൾ ഞാൻ ഒരു സ്വരം കേട്ടു : "നീ ഇതുവഴി എവിടേക്ക് പോകുന്നു?" ആരെയും അടുത്തെങ്ങും കാണാഞ്ഞതിനാൽ ആ ശബ്ദം വന്നുവെന്ന് കരുതിയ ദിശയിലേക്ക് നോക്കിയപ്പോൾ കാറ്റത്തുലയുന്ന ഒരു മരച്ചില്ലയല്ലാതെ മറ്റൊന്നും ഞാൻ കണ്ടില്ല. ഉള്ളിലുണ്ടായ ഭയത്തിന്റെ ലക്ഷണം പുറത്തുകാണിക്കാതെ പതിയെ പോക്കറ്റിൽ കിടന്ന ജപമാലയെടുക്കുവാൻ ഞാൻ ശ്രമിച്ചു. " ദയവായി അത് എടുക്കരുത്. ജപമാലയെടുത്തു കഴിഞ്ഞാൽ എനിക്ക് നിന്നോട് സംസാരിക്കുവാൻ സാധിക്കുകയില്ല." ആളില്ലാത്ത ശബ്ദം ഞാൻ വീണ്ടും കേട്ടു.

ധൈര്യം സംഭരിച്ചുകൊണ്ട് ഞാൻ ചോദിച്ചു : " നീ ആരാണ്? എന്തിനാണ് നീ ഒളിഞ്ഞുനിന്നു സംസാരിക്കുന്നത്? "

" ഞാൻ നല്ലവനായ പിശാചാണ്."

" നല്ലവനായ പിശാചോ? ഇങ്ങനെയൊരു ആനമണ്ടത്തരം ആദ്യമായിട്ടാണ് ഞാൻ കേൾക്കുന്നത്." ധൈര്യം സംഭരിച്ച് ഞാൻ വീണ്ടും ചോദിച്ചു. " നിനക്കെന്താണ് ഇപ്പോൾ വേണ്ടത്?"





"നീ എന്റെ ചോദ്യത്തിന് ഇതുവരെയും ഉത്തരം നല്കിയിട്ടില്ല." പിശാചു പറഞ്ഞു.

" എന്ത് ചോദ്യം ?" ഞാൻ തിരിച്ചു ചോദിച്ചു.

" നീ എങ്ങോട്ടാണ് പോകുന്നതെന്ന്? " അവൻ പറഞ്ഞു.

" ഞാനൊരു സാന്റിയാഗോ തീർത്ഥാടകനാണെന്ന് നിനക്ക് കണ്ടുകൂടെ?"

" നീ എന്തിനാണ് സാന്റിയാഗോയിലേക്ക് പോകുന്നത്. ലോകത്ത് അതിനെക്കാൾ മനോഹരമായ എത്രയോ സ്ഥലങ്ങളുണ്ട്." പിശാച് വിടാനുള്ള ഭാവത്തിലായിരുന്നില്ല.

"ഞാൻ എന്തെല്ലാം ചെയ്യുന്നുവെന്ന് ഒരു പിശാചിനോട് ഉത്തരം പറയാൻ ബാദ്ധ്യസ്ഥനാണോ?" എനിക്ക് ദേഷ്യം വരാൻ തുടങ്ങിയിരുന്നു.

അത്ര സന്തോഷം വരാത്ത സ്വരത്തിൽ അവൻ എന്നോട് പറഞ്ഞു: "മനനുഷ്യൻ ചെയ്യുന്ന എല്ലാ കാര്യങ്ങളും ഞങ്ങൾക്ക് കാണാൻ സാധിക്കും. അവരെ സഹായിക്കുകയെന്നതാണ് ഞങ്ങളുടെ ജോലി."

"എനിക്ക് ഒരിക്കലും അങ്ങനെയൊരു സഹായത്തിന്റെ ആവശ്യം വരുമെന്ന് തോന്നുന്നില്ല". ക്ഷോഭത്തോടെ ഞാൻ പറഞ്ഞു.

"നീ എന്തുകൊണ്ടാണ് മറ്റ് വഴികളിലൂടെ പോകാതെ ഇതുവഴി വന്നത്. ഇതു ഞങ്ങളുടെ കോളനിയാണ്". പിശാചു തന്റെ അധികാരം സ്ഥാപിച്ചെടുക്കാനുള്ള ശ്രമത്തിലായിരുന്നു.

"ഇത് എങ്ങനെയാണ് നിങ്ങളുടെ സ്ഥലമാകുന്നത് ? എനിക്കു ശരിക്കും ദേഷ്യം വരാൻ തുടങ്ങിയിരുന്നു.

"ദേഷ്യപ്പെടാതെ, ശാന്തതയോടും സമചിത്തതയോടും കാര്യങ്ങൾ കൈകാര്യം ചെയ്യുന്നതെങ്ങനെയെന്ന് ഞങ്ങൾ പിശാചുക്കളെ കണ്ടു പഠിക്കൂ. ഭീമിയിൽ മദ്ധ്യശാലയുടെ മുമ്പിൽ ക്യൂ നിൽക്കുന്ന ക്ഷിപ്രകോപികളായ മനുഷ്യരെ ശാന്തതയോടെ പെരുമാറാൻ പഠിപ്പിക്കുന്ന ഒരു ടീം തന്നെ ഞങ്ങൾക്കുണ്ട്. എന്റെ വല്യപ്പച്ചൻ വാങ്ങിയ സ്ഥലമാണിത്. ഇതു ഞങ്ങളുടെ വേനൽക്കാല വസതിയാണ്. അവധിക്കാലത്തു മാത്രമെ ഞങ്ങൾ ഇവിടെ വരാറുള്ളു. അടുത്ത കാലത്തായി കുറേ മനുഷ്യന്മാർ ഇതുവഴി നടക്കുന്നത് ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. നിങ്ങൾ ആവശ്യമില്ലാതെ ഇങ്ങനെ പ്രാർത്ഥിച്ചുകൊണ്ടു നടക്കുന്നത് ഞങ്ങളെ വളരെയധികം ദണ്ഡിപ്പിക്കുന്നുണ്ട്". തന്റെ അധീശത്വം സ്ഥാപിച്ചെടുക്കുന്നതിന് പിശാചിന് വാക്കുകൾക്ക് ക്ഷാമമുണ്ടായിരുന്നില്ല.

ലൂസിഫറിന്റെ സന്താന പരമ്പരയിൽ പെട്ട ഉന്നത കുലജാതരായ പിശാചുക്കളുടെ കുടുംബമാണ് ഇവന്റേത്. സ്വർഗ്ഗത്തിലെ ഏറ്റം മനോഹരന്മാരായ മാലാഖമാരായിരുന്നു അവർ. ഒരിക്കൽ ദൈവത്തെ ധിക്കരിച്ചു പിശാചുക്കളായി മാറിയതാണ്. എല്ലാവർഷവും മുടങ്ങാതെ കുടുംബസമ്മേളനവും ഇവർ നടത്താറുണ്ട്. "സ്വർഗ്ഗത്തിലെ ദാസ്യവേലയേക്കാൾ എനിക്കിഷ്ടം നകരത്തിലെ രാജാവായിരിക്കുന്നതാണ് "ഏതോ പേരുകേട്ട സർവ്വകലാശാലയിൽ ജോൺ മിൽട്ടന്റെ "നഷ്ടപ്പെട്ട പറുദീസ" (Paradise Lost) യൊക്കെ പഠിച്ച വിദ്യാഭ്യാസമുള്ള കുട്ടി പിശാചാണിതെന്ന് അവന്റെ സംസാരത്തിൽ നിന്നും എനിക്കു മനസിലായി.

എന്റെ ജിജ്ഞാസയും കൂടിവന്നു: "നിന്റെ വീടെവിടെയാണ്?"

"നരകമാണ് ഞങ്ങളുടെയെല്ലാം വീട് പക്ഷെ ഭൂമിയിലാണ് ഞങ്ങളുടെയെല്ലാം ജോലി".

"എന്തുകൊണ്ട് നിങ്ങൾക്കെല്ലാം നരകത്തിൽ തന്നെതാമസിക്കുകയും ജോലി ചെയ്യുകയും ചെയ്തുകൂടാ?" ഞാൻ ചോദിച്ചു.

"ആരു പറഞ്ഞു ഞങ്ങൾക്കവിടെ ജോലിയില്ലെന്ന്?. പക്ഷെ ഞങ്ങളുടെ ശമ്പളവും, സ്ഥാനക്കയറ്റവും (Promotion), ഉദ്യോഗവിയോഗ ആനുകൂല്യങ്ങളു (retirement benefits) മെല്ലാം ഭൂമിയിലെ ജോലിയെ ആശ്രയിച്ചാണിരിക്കുന്നത്".

എനിക്കു ചിരിയടക്കാൻ കഴിഞ്ഞില്ല. "ഇതുആദ്യമായിട്ടാണ് പിശാചുക്കൾക്ക് ഇത്തരത്തിലുള്ള ആനുകൂല്യങ്ങൾ ഉണ്ടെന്ന് അറിയുന്നത്".

"അതു നീ ആദ്യമായിട്ടല്ലേ ഒരു നല്ല പിശാചിനോട് സംസാരിക്കുന്നത്? മനുഷ്യന് ഒരുപാട് നല്ല കാര്യങ്ങൾ ചെയ്തു കൊടുക്കണമെന്ന് ഞങ്ങളുടെ ആഗ്രഹമാണ്".



അധികനേരം അവന്റെ വാചകമടിയിൽ മയങ്ങിനിൽക്കാൻ എനിക്ക് താല്പര്യമുണ്ടായിരുന്നില്ല. " നീ നന്മയെന്നു പറയുന്നത് ഞങ്ങൾ മനുഷ്യരെ സംബന്ധിച്ച് വലിയ തിന്മകളാണ്." ഞാൻ ഇതുപറഞ്ഞു നിർത്തിയും ഇരുത്തം വന്ന ഒരു തത്വജ്ഞനെപോലെ പിശാചു സംസാരിക്കാൻ തുടങ്ങി.

"ധീരൻ-അധമൻ (hero-villain), നല്ലത്-മോശം (good-bad), സുന്ദരം-വിരൂപം (handsome-ugly), സത്യം-അസത്യം (truth-false), പ്രകാശം-അന്ധകാരം (light-darkness) ഇങ്ങനെയുള്ള ദ്വന്ദവൈപരീത്യങ്ങൾ (binary oppositions) നിങ്ങൾ മനുഷ്യരുടെ സൃഷ്ടിയാണ്. ഞങ്ങൾ പിശാചുക്കൾക്ക് ഇതിലൊന്നും വലിയ താൽപര്യമില്ല". അങ്ങനെ വിട്ടുകൊടുക്കാൻ തയ്യാറല്ലായിരുന്നു."ഞാനും ഫൂക്കോയും, (Michel Foucalt), ഡെറിഡായും (Jacques Derrida) ഒക്കെ വായിക്കുകയും അപനിർമ്മാണരീതിയും (deconstructionism) ഉത്തരാധുനികതയും(post- modernism) പഠിക്കുകയും ചെയ്തിട്ടുണ്ട്. നിന്റെ ഇത്തരത്തിലുള്ള മണ്ടത്തരങ്ങളൊന്നും എന്റെ അടുത്തു ചിലവാകില്ല." ഈ സംഭാഷണം എങ്ങനയെങ്കിലും അവസാനിപ്പിക്കണമെന്നു ഞാൻ ആഗ്രഹിച്ചു. പരീക്ഷണങ്ങളിൽ അധികം പിടിച്ചു നിൽക്കാനുള്ള ശക്തിയില്ലാത്തവനാണ് ഞാനെന്ന തിരിച്ചറിവ് പിശാചുമായുള്ള സംസർഗ്ഗത്തിൽ നിന്ന് അകന്നു നിൽക്കാൻ എന്നെ പ്രേരിപ്പിച്ചു.

അടുത്ത മരത്തിൽ നിന്നും അസഹനീയമായ കലപില ശബ്ദം കേട്ടപ്പോൾ ഭയം കൊണ്ട് എന്റെ പോക്കറ്റിൽ കിടന്ന ജപമാലയെടുക്കാൻ ഞാൻ തുനിഞ്ഞു. അപ്പോൾ പിശാച് ഉറക്കെ അലറിക്കൊണ്ട് പറഞ്ഞു: "അതെടുക്കരുത്...അതുവഴി നീയെന്നെ പീഡിപ്പിക്കുകയാണ്. ആ അപശബ്ദങ്ങളുണ്ടാക്കുന്നത് എന്റെ കുഞ്ഞനുജന്മാരുംകസിൻസുമാണ്... അവന്മാർ വലിയ രാക്ഷസ ഭീകരന്മാരും വികൃതികളുമാണ്...ഭൂമിയിൽ നല്ല ജോലി കിട്ടാത്തതിന്റെ ദേഷ്യത്തിലാണവർ. നരകത്തിൽ മനുഷ്യരെ പീഡിപ്പിക്കുന്ന അഗ്നികുണ്ഡത്തിലിടുന്ന വിറകിനുള്ളിലെ പുഴുക്കളെ വേർതിരിക്കുകയാണ് അവരുടെ പ്രധാന ജോലി. അതു ഞങ്ങളുടെ ഇടയിൽ ബഹുമാനമില്ലാത്തതും, അധികം കൂലി ലഭിക്കാത്തതുമായ ജോലിയാണ്. അതുകൊണ്ട് ഞാൻ ഇങ്ങനെ മനുഷ്യരോടൊക്കെ സംസാരിക്കുന്നതിന്റെ അസൂയ കൊണ്ട് അവന്മാർ ബഹളം വയ്ക്കുന്നതാണ്."

എന്റെ ഷൂവിന്റെ അടിയിലെ ഞാൻ ചവിട്ടി നിന്ന സ്ഥലത്തിന്റെ കല്ലുപൊടിയുന്നതിന്റെ ശബ്ദം എന്നെ ഭയപ്പെടുത്തി. താഴെ വീഴാതിരിക്കാൻ കയ്യിലുണ്ടായിരുന്ന ഊന്നുവടി തറയിൽ ആഴത്തിൽ ഞാൻ കുത്തിപിടിച്ചു. എനിക്ക് ചുറ്റും നിന്ന മരങ്ങളിലെ ഇലകൾ എന്നെ ഭയപ്പെടുത്താതെന്നവണ്ണം ചലിച്ചു കൊണ്ടിരുന്നു. ജപമാല കൈയ്യിലെടുത്തതുകൊണ്ട് വീണ്ടും സംസാരിക്കാനാകാതെ പിശാച് അപ്രത്യക്ഷമായിരുന്നു. ഭയന്നിട്ടാണോ, വിയർത്തിട്ടാണോ, പുറമെ നിന്നുള്ള ചെടികളിലെ വെള്ളത്തുള്ളികൾ പറ്റിയിട്ടാണോ എന്നറിയില്ല- ഞാൻ ധരിച്ചിരുന്ന വസ്ത്രമെല്ലാം നന്നായി നനഞ്ഞിരുന്നു. അത്രയെങ്കിലും ചെയ്യാൻ സാധിച്ചല്ലോയെന്നോർത്ത്



പിശാചുക്കൾ എന്നെ നോക്കി ചിരിക്കുന്നതായി എനിക്കു തോന്നി.

ചെറുപ്പകാലത്തു വേദപാഠക്ലാസ്സുകളിൽ കാണാതെ പഠിച്ചു ചെല്ലിയിരുന്ന 23-ാം സങ്കീർത്തനം ഞാൻ ആവർത്തിച്ചു ചൊല്ലിക്കൊണ്ടിരുന്നു: "മരണത്തിന്റെ നിഴൽ വീണ താഴ്‌വരയിലൂടെയാണു ഞാൻ നടക്കുന്നതെങ്കിലും അവിടുന്നു കൂടെയുള്ളതിനാൽ ഞാൻ ഭയപ്പെടുകയില്ല." (സങ്കീ23:4) ഭയന്നുപോയ, പരീക്ഷിക്കപ്പെട്ട നിമിഷങ്ങളിൽ ദൈവവചനം എന്നെ ശക്തിപ്പെടുത്തി. ബാവാ തിരുമേനിയിൽ നിന്നും പണ്ടെങ്ങോ ഒരു ശുപാർശക്കത്തു വാങ്ങിക്കൊടു

ത്തതിനു ഒരു സിസ്റ്റർ കൈക്കൂലിയായി തന്ന മിഖായേൽ മാലാഖയോടുള്ള ലാമിനേറ്റുചെയ്ത കാർഡിലുള്ള പ്രാർത്ഥന ഞാൻ പോക്കറ്റിൽ നിന്നും എടുത്ത് ഉറക്കെചൊല്ലി. അതിന് ഇത്ര വലിയ പ്രയോജനം ഉണ്ടാവുമെന്നു അന്നു ഞാൻ കരുതിയിരുന്നില്ല. മുഖ്യദൂതനായ വി.മിഖായേലെ, പോരാട്ട സമയത്ത് അങ്ങ് ഞങ്ങളുടെ തുണയും സഹായവുമായിരിക്കണമെ. പിശാചിന്റെ ദുഷ്ടതയിലും കെണിയിലും നിന്ന് ഞങ്ങളെ കാത്തു രക്ഷിക്കേണമേ. ദൈവം അവനെ ശാസിക്കട്ടെയെന്ന് ഞങ്ങൾ എളിമയോടെ പ്രാർത്ഥിക്കുന്നു. ആത്മാക്കളെ നശിപ്പിക്കുവാൻ ലോകമെങ്ങും ചുറ്റി നടക്കുന്ന സാത്താനേയും മറ്റെല്ലാ ദുഷ്ട പിശാചുക്കളെയും അല്ലയോ സ്വർഗ്ഗീയ സൈന്യാധിപാ, അങ്ങ് ദൈവത്തിന്റെ ശക്തിയാൽ നരഗാഗ്നിയിലേക്ക് തള്ളിത്താഴ്ത്തണമെ ആമേൻ.

തീർത്ഥാടനത്തിന്റെ അവസാന നാളുകളിൽ ഉണ്ടായ പൈശാചിക പരീക്ഷണത്തിന്റെ അർത്ഥം മനസ്സിലാക്കാനുള്ള പരിശ്രമത്തിലായിരുന്നു ഞാൻ. എല്ലാ തീർത്ഥാടനവും ദൈവാനുഭവത്തിലേക്കുള്ള ക്ഷണമാണെങ്കിലും അതിൽ പൈശാചിക പ്രലോഭനങ്ങളും പതിയിരിക്കുന്നുണ്ട്. നരകത്തിന്റെ സ്വപ്നങ്ങൾ ഭൂമിയിൽ വിൽക്കാൻ അലഞ്ഞു നടക്കുന്ന പിശാചുക്കൾ പ്രലോഭനവുമായി നമുക്ക് ചുറ്റും എപ്പോഴുമുണ്ടാവാം. ഒരു ചെറിയ വീഴ്ച പോലും തന്റെ തീർത്ഥാടനത്തെ തടസ്സപ്പെടുത്തുമെന്ന് മനസ്സിലാക്കി ഓരോ കാൽവയ്പ്പും ശ്രദ്ധയോടെ നടത്തേണ്ടവനാണ് ഓരോ തീർത്ഥാടകനും.




**വിചാരം**

# മാധ്യമങ്ങളും വിചാരണയും വിധിയും വിശ്വാസവും



**റവ. ഫാ. ബിജു മഠത്തിക്കുന്നേൽ സി. എസ്. എസ്. ആർ**

*"നീ രാജാവാണോ? പീലാത്തോസ് ക്രിസ്തുവിനോട് ചോദിച്ചു. ... യേശു പറഞ്ഞു. എന്റെ രാജ്യം ഐഹികമല്ല. ആയിരുന്നെങ്കിൽ ഞാൻ യഹൂദർക്ക് എൽപ്പിച്ചു കൊടുക്കപ്പെടാതിരിക്കാൻ എന്റെ സേവകർ പോരാടുമായിരുന്നു."*

ക്രിസ്തുവിന് പന്ത്രണ്ട് ശിഷ്യൻമാരുണ്ടായിരുന്നു. അതിലൊരുവൻ അവിടുത്തെ ഒറ്റിക്കൊടുത്തു. ഒരാൾ മൂന്നുവട്ടം അവനെ തള്ളിപ്പറഞ്ഞു. മറ്റുള്ളവർ ഓടിയൊളിച്ചു. സ്നേഹത്തിന്റെ ചാരുത കൊണ്ടും അടയാളങ്ങൾ കൊണ്ടും അനേകായിരങ്ങളുടെ മുൻപിൽ അത്ഭുതമായി നിന്നവൻ അപമാനിതനും തിരസ്കൃതനുമായി ഒറ്റപ്പെട്ടു പോയതിന്റെ തുടർച്ചയായിരിരുന്നു കുരിശുമരണം. ഗുരുവും ശിഷ്യരും ഒന്നുപോലെ അപമാനിക്കപ്പെടുകയും ചിതറിക്കപ്പെടുകയും ചെയ്തതിന് സാക്ഷിയായി പൊതു ജനമുണ്ടായിരുന്നു. ജയ് വിളിക്കാനും കൂക്കുവിളിക്കാനും അവർ പേരില്ലാതെ നിന്നു... വെറുമൊരു ആൾക്കൂട്ടമായി. ഇത് ആൾക്കുട്ടത്തിന്റെ വിധിപ്രസ്താവനകളുടെ സമയമാണ്... ഫെയിസ് ബുക്കിൽ, യൂറ്റ്യൂബിൽ, ഓൺലൈൻ പത്രങ്ങളിൽ. ഫ്രാങ്കോ എന്ന മെത്രാനും ഇരയായി എന്നു പറയപ്പെടുന്ന കന്യാസ്ത്രീക്കും നീതി കിട്ടട്ടെ എന്ന പ്രാർത്ഥനയോടെ തന്നെ വ്യത്യസ്തമായ ഒരു ജീവിത ശൈലി തിരഞ്ഞെടുത്തതിന്റെ പേരിലും സഭാ നേതൃത്വത്തിന്റെ ഭാഗമായി നിൽക്കുന്നതിന്റെ പേരിലും ഒറ്റപ്പെടുത്തപ്പെടുകയും ക്രൂശിക്കപ്പെടുകയും ചെയ്യുന്നവരോട് ചേർന്ന് അപമാനവും ദുഃഖവും നിറഞ്ഞ് ചിലതു പറയട്ടെ!

ഞാനും ഒരു പുരോഹിതനാണ്, സന്യസ്തനാണ്. വാക്കുകൾ കൊണ്ടും ചിന്തകൾ കൊണ്ടും പ്രവർത്തികൾ കൊണ്ടും ഒരു പാടുതവണ ക്രിസ്തുവിനെ ഒറ്റിക്കൊടുത്തവൻ. പുരോഹിതനെന്നതിന്റെ പേരിലോ സന്യസ്തനെന്നതിന്റെ പേരിലോ ഒരു മേന്മയും അവകാശപ്പെടാനില്ലാത്തവൻ. പക്ഷേ, നിങ്ങൾ കല്ലെറിഞ്ഞാലും ക്രൂശിച്ചാലും അനുതാപത്തോടെ തിരിച്ചുവന്നാൽ സ്വീകരിക്കുന്ന ക്രിസ്തുവിനെ ഇനിയും പിഞ്ചെല്ലാൻ ശ്രമിക്കണമെന്നു തന്നെയാണാഗ്രഹം. ജയിക്കണമെന്നോ തോൽക്കണമെന്നോ ഉള്ള ആഗ്രഹം കൊണ്ടല്ല, ക്രിസ്തുവിനോടുള്ള സ്നേഹം കൊണ്ടും, അവന് എന്നോടുള്ള സ്നേഹം കൊണ്ടുമാണത്. അവന്റെ മുഖം വ്യക്തമായി ഞാനും ഞാനുൾപ്പെടുന്ന പുരോഹിത സമൂഹവും, സന്യസ്തരും കാണുന്നുണ്ട്. ചാനൽ ചർച്ചകളിൽ വ്യക്തമായ അജണ്ടയോടെ ക്രൈസ്തവനേതൃത്വത്തെ ആഞ്ഞടിക്കുന്ന അവതാരകരുടെ വാക് വൈഭവമോ, വിജ്ഞാനമോ ഞങ്ങളിലധികം പേർക്കുമില്ല. ഞങ്ങളുടെ മെത്രാൻമാരും സഭാപിതാക്കന്മാരും ശാസ്ത്രസാങ്കേതിവിദ്യയിൽ പ്രാവീണ്യം കുറഞ്ഞവരും ഈ കാലത്തിനനുയോജ്യമാം വിധം പ്രതികരിക്കാനറിയാത്തവരുമാണ്. കാലത്തിന്റെ ഗതിവിഗതികൾക്കിടയിൽ സഭാസംവിധാനങ്ങൾ മാറിമറിഞ്ഞ് ക്രിസ്തുവിന്റെ സ്നേഹത്തെ വേണ്ടവിധം പ്രകാശിപ്പിക്കാത്തവരായി കത്തോലിക്കാ ആശുപത്രികളും, വിദ്യാഭ്യാസസ്ഥാപനങ്ങളും, അനാഥാലയങ്ങളും, ഇടവകകളും മാറിയിട്ടുണ്ട് എന്നതും ഞങ്ങൾ സമ്മതിക്കുന്നു. പക്ഷേ ഞങ്ങൾക്ക് നിങ്ങൾ കൊട്ടിഘോഷിക്കുന്ന അത്രയും തിന്മയുടെ മുഖമാണോ? സ്വാർത്ഥതയ്ക്കു വേണ്ടി മാത്രം ഈ ജീവിത രീതി തിരഞ്ഞെടുത്തവരാണോ? മനുഷ്യത്വസഹജമായ പരാജയങ്ങളുടെ മുകളിലുയർന്നു നിന്ന് നിങ്ങൾക്കുവേണ്ടി മേൽപ്പറഞ്ഞ ഇടങ്ങളിലെല്ലാം ജോലി ചെയ്യുന്നത് സമർപ്പണത്തിന്റെ പേരിലാണ്. സ്നേഹത്തിന്റെ പേരിലാണ്.

സന്യാസത്തിന്റെയും പൗരോഹിത്യത്തിന്റെയും സ്വകാര്യതകളിലേയ്ക്ക് കടന്നു വന്ന് മാധ്യമങ്ങൾ ഞങ്ങളെ വിവസ്ത്രാരാക്കിയപ്പോൾ അതിൽ ഗൂഢമായി ചിലർ സന്തോഷിക്കുന്നുമുണ്ട്. കണ്ടല്ലോ, ഞങ്ങൾക്കും ശരീരമുണ്ട്. വസ്ത്രങ്ങൾക്കടിയിൽ സ്ത്രീയും പുരുഷനുമുണ്ട്. ഭക്ഷണത്തിനുവേണ്ടി വിശക്കുകയും ദാഹിക്കുകയും ചെയ്യുന്നതുപോലെ ആസക്തിയുടെ മിടിപ്പുകളും ഈ ശരീരങ്ങളിലുണ്ട്. ക്ഷമിക്കണം, മരണം വരെ അത് ഞങ്ങളെ വിട്ടു പോയെന്നുവരില്ല. നിങ്ങൾ തിരഞ്ഞെടുത്ത ജീവിതം പോലെ ഇത് ഞങ്ങൾ തിരഞ്ഞെടുത്ത ജീവിതം തന്നെയാണ്. പക്ഷേ അടിസ്ഥാനപരമായി ഈ തിരഞ്ഞെടുപ്പ് ഞങ്ങൾക്കു വേണ്ടി മാത്രമല്ല എന്ന് നിങ്ങൾ മനസ്സിലാക്കാണമേ..

വീഴ്ചകൾ പറ്റാൻ സാധ്യതയുണ്ടെന്നറിഞ്ഞിട്ടും പിന്നെ ന്തിനാണ് ഈ പണിക്കു പോയത് എന്നല്ലേ? ഒന്നാമത് ഇത് പണിയല്ലല്ലോ! മാനുഷികതയ്ക്കു മുകളിൽ ദൈവത്തെ തേടാനുള്ള സമർപ്പണമാണ്. അതാവട്ടെ നിരന്തരമായ പരിശ്രമവും. പറ്റില്ലെന്നു തോന്നിയാൽ പിന്നെ ഉപേക്ഷി ക്കരുതോ? ഇത് വിജയിക്കുന്നവരുടെ മാത്രം ലോകമാണോ? അപ്പൻമാരും അമ്മമാരും അവരുടെ പരാജയങ്ങളിൽ വിവാഹജീവിതം ഉപേക്ഷിച്ചിരുന്നുവെങ്കിൽ എന്താകു മായിരുന്നു! പക്ഷേ, ഒരു ചോദ്യം ചോദിച്ചു കൊള്ളട്ടെ. നിങ്ങൾ വിവാഹിതരോ, യുവാവോ, യുവതിയോ ഏതു ജീവിതാ വസ്ഥയിലുള്ളവരോ ആയിക്കൊള്ളട്ടെ. വാക്കിലും ചിന്തയിലും പ്രവൃത്തിയിലും അനാസക്തിയോടെ നിങ്ങളെന്നും പെരു മാറിയിട്ടുണ്ടോ? ഇനി ഒരിക്കലും തെറ്റില്ലന്നു നിങ്ങൾക്കു റപ്പുണ്ടോ? മനുഷ്യനായി ജനിച്ചു പോയ ആർക്കും അതുണ്ടാവില്ല. തെറ്റുപറ്റാത്തവൻ ആദ്യത്തെ കല്ലെറിയട്ടെ എന്ന് പറഞ്ഞ് പാപിനിക്കുമുന്നിൽ കുനിഞ്ഞിരിന്ന് നില ത്തെഴുതിയ ക്രിസ്തുവിന്റെ വിരലുകൾ നമുക്ക് മുന്നിലുണ്ട്.

ഇനി വേണ്ടതിത്രകൂടി മാത്രമേ ഉള്ളൂ. ആതുരാലയങ്ങളും, വിദ്യാലയങ്ങളും അനാഥാലയങ്ങളും അടയ്ക്കണം. ഇടവകകളിൽ കുർബാന നിർത്തണം. കുമ്പസാരങ്ങളും കൗൺസിലിംഗുകളും അവസാനിപ്പിക്കണം. ഇനി ഒരച്ചനും കന്യാസ്ത്രീയും അവിഹിത ബന്ധത്തിലേർപ്പെടരുത്. ഒരു മെത്രാനും സ്വന്തം കാറിൽ സഞ്ചരിക്കരുത്. പള്ളികളിൽ പിരിവുകളോ, നേർച്ചകളോ അരുത്. മതത്തിന്റെ പേരിലുള്ള ചൂഷണങ്ങളെല്ലാമവസാനിപ്പിച്ച് ഇനി ദൈവത്തോട് നേരിട്ട് ഇടപാടുകളാവാം.

കന്യാസ്തീകളോടും വൈദികരോടും പുച്ഛമുണ്ടാക്കാൻ ഞങ്ങളിൽ ചിലരുടെ വീഴ്ചകളാഘോഷിക്കുന്നതിലൂടെ ചാനലുകാർക്കും പത്രക്കാർക്കും കഴിഞ്ഞു. വൈദികർ സ്പർശിക്കരുതെന്നും കന്യാസ്ത്രീകളെ സൂക്ഷിക്കണമെന്നും മക്കളെ പറഞ്ഞു പഠിപ്പിക്കാൻ തുടങ്ങണം, താമസിയാതെ. ഇത്തരം അച്ചന്മാരും കന്യാസ്ത്രീകളുമുള്ള സഭയായതു കൊണ്ട് ഇനി പള്ളികളിൽ പോകരുത്. മഠങ്ങൾ സന്ദർശി ക്കരുത്. അപ്പന്മാർ മക്കളെ ലൈംഗികമായി പീഡിപ്പിച്ചുവെന്ന വാർത്തവായിച്ച് ഞടുങ്ങുന്ന പെൺകുട്ടികളേപ്പോലെ, അമ്മമാർ മക്കളെ അന്യവ്യക്തികൾക്ക് കാഴ്ചവച്ചുവെന്ന് ടിവിയിൽ കണ്ട് കരുതലുള്ളവരാകുന്ന മക്കളെപ്പോലെ, ജീവിതപങ്കാളികളുടെ അവിശ്വസ്തതയെക്കുറിച്ച് പത്രങ്ങളിൽ കണ്ട് സ്വന്തം ജീവിത പങ്കാളിയെ സംശയിക്കുന്ന മനുഷ്യരെ പ്പോലെ നമുക്കു ചുറ്റിലുമുള്ള നന്മകളും വിശ്വസ്ത ബന്ധങ്ങളും നമുക്ക് ഭയം കൊണ്ട് തച്ചുടയ്ക്കാം. നമുക്കാ രെയും വിശ്വസിക്കാതിരിക്കാം.

സാധാരണക്കാരുടെ അവസാനമാർഗമാണ് ദൈവാല യങ്ങൾ. എല്ലാ മാനുഷിക സംവിധാനങ്ങളും തകരുമ്പോൾ അവർ ആർത്തലച്ചെത്തുന്നത് അൾത്താരയിൽദൈവസാന്നി ധ്യാടയാളങ്ങളിലാണ്. ബലഹീനരെങ്കിലും ദൈവത്തിനു വേണ്ടി മാറ്റി നിർത്തപ്പെട്ട പുരോഹിതരും സന്യസ്തരു മില്ലാതെ ദൈവാലയങ്ങൾ വെറും കെട്ടിടങ്ങൾ മാത്രമായിരി ക്കുമെന്ന് എല്ലാവർക്കും അറിയാം. ദൈവാലയങ്ങൾ തകരേണ്ടത് ചിലരുടെ ആവശ്യമാണ്. ദൈവാലയങ്ങളി ല്ലാതാകുന്നതിന്റെ തൊട്ടടുത്ത പടിയാണ് പുരോഹിതരും സന്യസ്തരും ഇല്ലാതാകുന്നത്. ഞങ്ങളിൽ ചിലരുടെ അധാർമികതയ്ക്ക് നീതിപീഠവും ദൈവവും ശിക്ഷവിധിക്കട്ടെ. പക്ഷേ എലിയെ പേടിച്ച് ഇല്ലം ചുടുമ്പോളറിയുക, നിങ്ങൾ തകർത്തെറിയാൻ ശ്രമിക്കുന്നത് ഭാവിതലമുറയുടെ വിശ്വാസത്തിന്റെ അടിവേരുകളാണ്. അതല്ലെന്നുറപ്പുണ്ടെങ്കിൽ വേട്ടയാടിക്കൊള്ളൂ. കാരണം ലോകത്തിന്റ നീറുന്ന പ്രശ്നം ലൈംഗികതയാണല്ലോ. ദാരിദ്ര്യവും സാമ്പത്തിക ചൂഷണവും അഴിമതിയും നമുക്ക് മറക്കാം. രാജ്യത്തിന്റെ ജിഡിപി വളർച്ചയിലഭിമാനിച്ച് കൂലിയെഴുത്ത് നടത്തുന്ന പത്രങ്ങൾ ദരിദ്രജനകോടികളെ ചൂഷണം ചെയ്യുന്ന രാഷ്ട്രീയ വ്യാവസായിക കുത്തകളുടെ അടിമകളാണെന്നത് നമുക്ക് വിസ്മരിക്കാം. 450 ഓളം ജീവിതങ്ങൾ പൊലിഞ്ഞതും, 20000 കോടിയുടെ ക്ഷീണമേൽപ്പിച്ചതുമായ പ്രളയത്തിനിടയിൽ, മൂന്നു ദിവസങ്ങളുടെ രക്ഷാപ്രവർത്തിന്റെ നന്മയെ വാനോളമുയർത്തി മലയാളി എന്നഭിമാനിക്കാനുതകുന്ന ചില നിമിഷങ്ങൾ നമ്മുടെ മാധ്യമങ്ങൾ നമുക്ക് സമ്മാനിച്ചിരുന്നു. പക്ഷേ കൃത്യമായി തീരുമാനിച്ചുറപ്പിച്ച അജണ്ടയോടെ ബിഷപ്പ് ഫ്രാങ്കോയും ഇരയും കേരളത്തിന്റെ ജീവന്മരണ പ്രശ്നമായി അവതരിപ്പിക്കുന്നതിൽ, മലയാളിയുടെ ആക്രമണത്തിന്റെ ആസുരതയെ ചൂഷണം ചെയ്യുന്നതിൽ, നമ്മുടെ മാധ്യമങ്ങൾ വിജയിച്ചു. ശരാശരി കേരളീയരുടെ വൈകാരികതയെ വ്യഭിചരിച്ചു. മുല്ലപ്പെരിയാറോ, പ്രളയ ക്കെടുതിയിൽ ഇനിയും കരക്കണയാത്തവരോ, പെട്രോളിന്റെ വിലക്കയറ്റമോ, രാഷ്ട്രീയക്കാരുടെ സ്ത്രീപീഢനമോ ഒന്നും ഫ്രാങ്കോവിഷയത്തോളം പ്രധാനപ്പെട്ടതല്ലല്ലോ. കേരളത്തിന്റെ പ്രശ്നം വൈദിക മേധാവിത്വവും കത്തോലിക്കാസഭയുമാണ്. അതെ അതാണ്, അതു തന്നെയാണ് പ്രശ്നം.

മെത്രാൻ-സന്യാസിനി വിഷയം ഒരാഴ്ചയ്ക്കുള്ളിൽ നിയമ നടപടികൾക്കു വിധേയമാക്കാൻ കഴിയുമായിരുന്നിട്ടും, അത് മാധ്യമവിചാരണയിൽ നിലനിർത്തി ആഘോഷിച്ച തത്പര കക്ഷികൾ സാധാരണജനമനസ്സുകളിൽ വിതച്ച വിഷ വിത്തുകൾ നിരവധിയാണ്. പുരോഹിതരും സന്യ സ്തരും വഴിയിലിറങ്ങുമ്പോൾ അവരുടെ നീണ്ട വസ്ത്ര ങ്ങൾക്കടിയിൽ ആസക്തിയാൽ ജ്വലിക്കുന്ന ശരീരങ്ങൾ ഉണ്ട് എന്ന് ഓർമപ്പെടുത്തി "സമർപ്പിതജീവിതം" കപടമാണെന്ന് പൊതുജനത്തെക്കൊണ്ട് മനസ്സിൽ പറയിപ്പിക്കുക. സമർ പ്പിതജീവിതത്തെക്കുറിച്ചുള്ള വിശ്വാസ്യത ഉടച്ചു കളയുക. ഒന്നു ശ്രമിച്ചാൽ വഴങ്ങുന്ന വിധത്തിൽ ലൈംഗികാഗ്രഹങ്ങൾ അടിച്ചമർത്തി യാന്ത്രികമായ ഒരു ജീവിതരീതിയിൽ പെട്ടു കിടക്കുന്നവരാണവരെന്നു വരുത്തിത്തീർക്കുക. പുരോഹി തരിലും സന്യസ്തരിലും ഒരു പിതാവിനെയോ, മാതാവി നെയോ, സഹോദരനെയോ, സഹോദരിയേയോ, മകനേയോ, മകളെയോ ഇനി ആരും കാണരുത്. അങ്ങനെ അവസാന ആണിയും അടിച്ച് ക്രിസ്തുസാക്ഷികളെന്നവകാശപ്പെടു ന്നവരെ മനസ്സിൽ കുഴിച്ചു മൂടുക. ഇനി, ഇടവകകളിൽ, സ്കൂളുകളിൽ, പ്രാർത്ഥനാക്കൂട്ടായ്മകളിൽ അവരുടെ തല ഉയരാത്ത വിധത്തിൽ ഒരു ചിരി കൊണ്ടും, നോട്ടം കൊണ്ടും, ചിലപ്പോൾ ഒരു ചോദ്യം കൊണ്ടും നിങ്ങൾക്കവരെ മുറിപ്പെടുത്താനാകും. കാരണം ചിലർ തെറ്റു ചെയ്തല്ലോ. നിങ്ങളുടെ നീതിയിൽ നിങ്ങൾ ക്രൂശിക്കുന്നത് ആരെയാണ്? അഭിമാനത്തിന്റെ വസ്ത്രങ്ങളഴിച്ച് വെച്ച് നടന്നു പോകു മ്പോഴും ഞങ്ങളുടെ നിസ്സഹായതയുടെ കുരിശിൽ






# മാധ്യമവേട്ട
## ക്രൂരത വിനോദമാകുമ്പോൾ

റവ. ഫാ. നോബിൾ തോമസ് പാറക്കൽ

ലേഖനം എഴുതാനിരിക്കുമ്പോൾ ഏഷ്യാനെറ്റ് ന്യൂസ് ലൈവ് വാർത്ത വലിയ തലക്കെട്ടോടെ എഴുതിക്കാണിക്കുന്നു 'പാലാ ബിഷപ്പ് ജോസഫ് കല്ലറങ്ങാട്ട് പാലാ സബ് ജയിലിലെത്തി ബിഷപ് ഫ്രാങ്കോ മുളക്കലിനെ കണ്ടു'. ഫോൺ നോക്കുമ്പോഴുണ്ട് അഭിവന്ദ്യ കല്ലറങ്ങാട്ട് പിതാവ് ജർമ്മനിയിൽ ആണെന്നതിന്റെ വിശദാംശങ്ങളും ഫോട്ടോകളും. വാർത്ത വായിക്കുന്നയാളുടെ ആവേശം ഒന്നു കാണണം. കേരളകത്തോലിക്കാ മെത്രാൻ സമിതി ബിഷപ് ഫ്രാങ്കോക്ക് പൂർണ്ണപിന്തുണ പ്രഖ്യാപിച്ചതിന്റെ ഭാഗമാണ് ഈ സന്ദർശനം എന്നതാണ് സാരാംശം. (ഈ വിഷയം പറഞ്ഞു തുടങ്ങുമ്പോൾത്തന്നെ എല്ലാവർക്കും വ്യത്യസ്ത അഭിപ്രായങ്ങളുണ്ടാകാം. സത്യം തെളിയാനായി കാത്തിരിക്കുന്നു.) പറഞ്ഞുവരുന്നത്, വായിൽ വരുന്നത് കോതക്ക് പാട്ട് എന്ന മട്ടിൽ അസത്യവും അർദ്ധസത്യങ്ങളും എഴുതിയും പ്രചരിപ്പിച്ചും മാധ്യമങ്ങൾ നടപ്പിൽ വരുത്തുന്ന അരാജകത്വം നിറഞ്ഞ ഒരു സാമൂഹ്യസാഹചര്യത്തെക്കുറിച്ചാണ്.

നമ്മൾ വേട്ടയെക്കുറിച്ച് കേട്ടിട്ടുണ്ട്. വനത്തിൽ മൃഗങ്ങൾ വിശപ്പടക്കാനായി വേട്ടയാടാനിറങ്ങും. നിയമവിരുദ്ധമാകുന്നതിനു മുമ്പ് നമ്മുടെ നാട്ടിലുള്ള മനുഷ്യരും മൃഗങ്ങളെ വേട്ടയാടാനായി കാടുകയറാറുണ്ടായിരുന്നു. വിനോദത്തിനായി വേട്ടയാടാൻ പോയിരുന്ന രാജാക്കന്മാരെക്കുറിച്ച് കഥകളിൽ വായിച്ചിട്ടുമുണ്ട്. പക്ഷേ, ഇപ്പറഞ്ഞ വേട്ടയാടലുകളെയെല്ലാം നിയന്ത്രിച്ചിരുന്ന ഒരു സാമാന്യനീതി പ്രവർത്തനക്ഷമമായിരുന്നു. നീതിയുടെ ഇത്തരം സാമാന്യതത്വങ്ങൾ ലംഘിച്ചുകൊണ്ടുള്ള വേട്ടയാടലുകളെയാണ് നാം കിരാതമെന്ന് വിശേഷിപ്പിച്ചിട്ടുള്ളത്. പ്രകൃതിവിഭങ്ങൾക്കും മൃഗങ്ങൾക്കും മേലുള്ള അത്തരം കടന്നുകയറ്റങ്ങളെ നിയമങ്ങൾ നിയന്ത്രിച്ചെങ്കിലും നിയമത്തെ സംരക്ഷിക്കുകയും പൗരനെ പരിപാലിക്കുകയും ചെയ്യേണ്ടവർ തന്നെ വേട്ടക്കാരായി മാറിയപ്പോൾ കിരാതമായ നരവേട്ടകൾക്ക് മാനവചരിത്രം സാക്ഷ്യം വഹിച്ചു. ലെനിനും സ്റ്റാലിനും ഹിറ്റലറുമെല്ലാം ക്രൂരത വിനോദമാക്കിയ വേട്ടക്കാരായിരുന്നു... വേട്ടയാടപ്പെടുന്നവരുടെ വേദനയായിരുന്നു അവരുടെ ആനന്ദം...

വർത്തമാനകാല മാധ്യമങ്ങൾ വേട്ടക്കാരായി പരിണമിക്കുന്നുവെന്നത് ഒരു ക്രൈസ്തവ വിശ്വാസിയായിരിക്കുന്നതുകൊണ്ടുള്ള തോന്നലല്ല. നിഷ്പക്ഷമായ വിശകലനം നടത്തുന്ന ഏതൊരു വ്യക്തിക്കും മാധ്യമങ്ങൾക്കു പിന്നിലെ മറഞ്ഞിരിക്കുന്ന കൂർത്ത ദംഷ്ട്രകളെ തിരിച്ചറിയാൻ കഴിയും. പല്ലും നഖവുമുപയോഗിച്ചുള്ള ക്രൗര്യപ്രകടനം തിരുസ്സഭയാകുന്ന നിഷ്കളങ്ക ഗാത്രത്തിന്മേലാണെന്നും

ദൈവത്തിന്റെ നേരെ കണ്ണുകളുയർത്താൻ കഴിയണമേ എന്നു മാത്രം ഞങ്ങൾ പ്രാർഥിക്കുന്നു. നീതി നടപ്പാക്കുന്നുവെന്ന് വിചാരിക്കുന്ന ഈ മനുഷ്യർ ചെയ്യുന്നതെന്തെന്ന് ഇവരറിയുന്നില്ലെന്ന് പ്രാർഥിക്കാൻ ഞങ്ങൾക്ക് കഴിയണേ.. മാധ്യമശ്രദ്ധയുടെ മുപ്പത് വെള്ളിനാണയത്തിനു വേണ്ടി, ഫെയ്സ് ബുക്കിലെ ആയിരം ലൈക്കുകൾക്കു വേണ്ടി, സഭയെ ഒറ്റു കൊടുക്കുന്ന സകല മനുഷ്യരും അവർ ചെയ്യുന്നതെന്തെന്ന് തിരിച്ചറിഞ്ഞിരുന്നെങ്കിൽ...

ക്രിസ്തുവിനെ പീഢാനുഭവത്തിലനുഗമിച്ച ചെറിയ സുഹൃദ് സംഘത്തെപ്പോലെ, ഇതിനെല്ലാമിടയിലും ചിലർ വിളിച്ച് ചോദിക്കുന്നുണ്ട്. അച്ചാ, സുഖമാണോ? അവർ മറ്റൊന്നും പറയാറില്ല. ചോദിക്കാറുമില്ല. ആർക്കും ഒന്നും ചെയ്യാൻ കഴിയില്ല എന്നറിയാം. എങ്കിലും അവരുടെ ഹൃദയത്തിന്റെ വിങ്ങൽ ഞാനും എന്റെ ഹൃദയത്തിന്റെ വിങ്ങലുകൾ അവരും കാണുന്നുണ്ടെന്ന് എനിക്കറിയാം. അതിനിടയിലെവിടെയോ നിശ്ശബ്ദനായി ക്രിസ്തുവിനെ ഞങ്ങൾ തിരിച്ചറിയുന്നുണ്ട്.

മനസ്സിലാകും. തിരുസ്സഭ ഇരയും മാധ്യമങ്ങൾ വേട്ടക്കാരനുമാണെന്ന് പറയുമ്പോൾ മാധ്യമങ്ങൾക്ക് സഭയെ വിമർശിക്കാനും വിലയിരുത്താനും അവകാശമില്ലേ എന്നും സഭയിലെ തെറ്റുകുറ്റങ്ങളും കുറവുകളും പുറത്തുകൊണ്ടുവരാൻ സ്വാതന്ത്ര്യമില്ലേ എന്നും സാമാന്യജനം ചോദിച്ചേക്കാം. അതിനുള്ള മറുപടിയാണ് മേൽപ്പറഞ്ഞ സാമാന്യ നീതിയുടെ തത്വം. പലകാരണങ്ങളാൽ (സ്വന്തം ദൗർബല്യത്താലും വീഴ്ചകളാലും) വേട്ടയാടപ്പെടാൻ വിധിക്കപ്പെട്ട ഒരു ഇരയുടെ മുമ്പിൽ വേട്ടക്കാരൻ ദാക്ഷിണ്യം കാട്ടേ ആവശ്യമില്ല. എന്നാൽ വേട്ടയുടെ സാമാന്യതത്വം മറന്നുകൊണ്ട്, നിലക്കാത്തതും വളഞ്ഞിട്ടുള്ളതുമായ ആക്രമണങ്ങളിലേക്കും ക്രൂരമായി വേദനിപ്പിച്ച് കൊല്ലാക്കൊല ചെയ്യുന്നതിലേക്കും എത്തിനിൽക്കുമ്പോൾ ക്രൂരത വിനോദമാക്കിയ ചരിത്രത്തിലെ നരാധമന്മാരുടെ മുഖവും ഭാവവും മാധ്യമങ്ങൾക്ക് കൈവന്നുകൊണ്ടിരിക്കുന്നു.

കത്തോലിക്കാസഭ നേരിടുന്ന മാധ്യമവേട്ട എപ്രകാരമാണെന്നും എന്തുകൊണ്ടാണെന്നും നാം അറിയേണ്ടതുണ്ട്. മാധ്യമങ്ങളുടെ ദംഷ്ട്രകൾക്ക് നിരന്തരമായി ഇരയായിത്തീർന്നുകൊണ്ട് ക്രിസ്തുവിന്റെ സഭ സഹനത്തിന്റെ സ്ലീവാപ്പാതയിലൂടെ ഇന്ന് കടന്നുപോവുകയാണ്. യഥാർത്ഥത്തിലുള്ള സഭയുടെ ആത്മീയത ഈ സഹനത്തിന്റെ അനുഭവങ്ങളെ ന്യായീകരിക്കുന്നുമുണ്ട്. കേരളത്തിൽ ക്രിസ്തുവിന്റെ സഭ കാര്യമാത്രമായ പീഡാനുഭവങ്ങളിലൂടെ കടന്നുപോയിട്ടില്ല എന്നതാണ് സത്യം. ലോകത്തിന്റെ മറ്റുഭാഗങ്ങളിലെന്നതുപോലെ മതമർദ്ദനങ്ങൾ ഏറ്റുവാങ്ങിയ ഒന്നല്ല കേരളസഭ. ഇരുപതാണ്ടുകൾ കടന്നുപോയിട്ട് ഇന്നും ഈ സഭ (എന്തുകാരണത്തിന്റെ പേരിലുമായിക്കൊള്ളട്ടെ) പീഡിപ്പിക്കപ്പെടുന്നുണ്ടെങ്കിൽ അതിനോടനുബന്ധമായി സംഭവിക്കാനിരിക്കുന്ന വലിയ നന്മകളെക്കുറിച്ചുകൂടി നാം ഓർമ്മയുള്ളവരായിരിക്കണം എന്നുമാത്രം.

എന്തുകൊണ്ട് കത്തോലിക്കാസഭ മാധ്യമങ്ങളാൽ നിരന്തരമായി ആക്രമിക്കപ്പെടുന്നു എന്ന ചോദ്യത്തിന് പലവിധ ഉത്തരങ്ങൾ ലഭ്യമാണ്. സഭയോട് പല കാരണങ്ങളാൽ അസൂയയുള്ളവരുണ്ട്. സഭയുടെ ഘടനയും സാമ്പത്തികഭദ്രതയും ശൈലികളുമെല്ലാം പലരെയും അസ്വസ്ഥരും ആകുലരുമാക്കുന്നുണ്ടെന്നത് ഒരു യാഥാർത്ഥ്യമാണ്. പല വിധ കാരണങ്ങളാൽ സഭയിൽ നിന്ന് മുറിവേറ്റവർ സഭക്കകത്തും പുറത്തുമുണ്ട്. രാഷ്ട്രീയവും സാമുദായികവുമായ കാരണങ്ങളാൽ സഭയെ ഭയപ്പെടുന്നവരും സഭയോട് അകൽചയുള്ളവരുമുണ്ട്. ഇതിനൊക്കെ ഉപരിയായി മാധ്യമങ്ങളുടെ പിടിച്ചുനിൽപും സാമ്പത്തികലാഭവും മറ്റ് പ്രേരകശക്തികളാണ്. ചൂടൻ വാർത്തകൾ കൈ പൊള്ളുന്ന ചൂടിൽ വിളമ്പിക്കൊടുക്കലാണ് റേറ്റിംഗ് ഉയർത്താനും അതുവഴി പരസ്യം പിടിച്ച് കൂടുതൽ സാമ്പത്തികനേട്ടം കൊയ്യാനുമുള്ള ഏകമാർഗ്ഗം. വാർത്തകളെ ചൂടുള്ളതാക്കാനുള്ള സകലവേഷം കെട്ടലുകളും മാധ്യമങ്ങളുടെ കശാപ്പുശാലകളിൽ അരങ്ങേറും... മനുഷ്യന്റെ ബലഹീനതകൾ ചൂഷണം ചെയ്തുകൊണ്ട് എരിവും പുളിയും തേച്ച് എന്തും അവന് ഇഷ്ടമുള്ള രീതിയിലാക്കിത്തീർക്കാൻ കഴിയുന്ന ഏതുതരംതാണ പ്രവർത്തനത്തിനും മടിയില്ലാത്തവരായി മാധ്യമങ്ങൾ മാറിക്കൊണ്ടിരിക്കുന്നു.




## മലയാളിയുടെ ബലഹീനത

മറച്ചുവച്ച സദാചാരബോധത്തിന്റെ ഉടമയാണ് മലയാളി. ഉള്ളിലുറങ്ങിക്കിടക്കുന്ന പലതും ജൈവികമായ വാസനകളുടെ പൂർത്തീകരിക്കപ്പെടാത്ത മോഹങ്ങളാണ്. മാധ്യമങ്ങളിലൂടെ പലതും കാണുകയും അറിയുകയും ചെയ്യുമ്പോഴും തനിക്ക് തന്റെ പ്രത്യേക സാംസ്കാരിക സാഹചര്യത്തിൽ യാതൊന്നും ആവതില്ലാത്തതിന്റെ അസ്വസ്ഥതകൾ മലയാളിയുടെ സ്വഭാവത്തിൽ പ്രകടമാണ്. പലതും സാക്ഷാത്കരിക്കാൻ പോകുന്നവരാകട്ടെ സദാചാരപ്പോലീസിന്റെ പിടിയിൽപ്പെടുകയും ചെയ്യുന്നു.

ഇപ്പോൾ, വലിയ കോർപ്പറേറ്റ് കമ്പനികൾ അവരുടെ ഉൽപന്നങ്ങൾ വിപണിയിലിറക്കുന്നത് കൃത്യമായ വിപണി വിശകലനവും അതിന്റെ ഉപഭോഗസാധ്യതകളും പഠിച്ചതിനുശേഷം മാത്രമാണ്. തങ്ങളുടെ ഉത്പന്നം ആരെ ലക്ഷ്യം വെക്കുന്നുവെന്നും ആ ഉത്പന്നത്തിലേക്ക് തങ്ങൾ ലക്ഷ്യം വെച്ചിരിക്കുന്ന ഉപഭോക്താക്കളെ എങ്ങനെ ആകർഷിക്കണമെന്നും അവർക്കറിയാം. ടിവി ചാനലുകളും തങ്ങളുടെ പ്രോഗ്രാമുകൾ പോലും ഇത്തരമൊരു കാഴ്ചപ്പാടോടുകൂടിയാണ് പ്രക്ഷേപണം ചെയ്യുന്നത്. മറ്റുള്ളവരുടെ സ്വകാര്യതകളിലേക്ക് ഒളിഞ്ഞുനോക്കാൻ താൽപര്യമുള്ളവരാണ് മലയാളികളെന്ന മുൻവിധിയും (ഒരു പരിധിവരെ സത്യവും) ബിഗ് ബോസ് എന്ന പ്രോഗ്രാമിന് തുടക്കം കുറിച്ചത്.

മറ്റുള്ളവരുടെ സ്വകാര്യത, അവരുടെ സ്വകാര്യജീവിതം, ബന്ധങ്ങൾ, സംഭാഷണങ്ങൾ, ലൈംഗികത എന്നിവയൊക്കെ മലയാളിയുടെ ബലഹീനതയാണ്. ഈ വിഷയങ്ങളെല്ലാം ഇവയുടെ ധാർമ്മികത ആധികാരികമായി പഠിപ്പിക്കുന്ന കത്തോലിക്കാസഭയുടെ അകത്തളങ്ങളിലുണ്ടാകുന്ന വീഴ്ചകളോട് ചേർത്തുവെച്ച് അവതരിപ്പിക്കുമ്പോൾ കിട്ടുന്ന വിപണിസാദ്ധ്യത അപാരമാണെന്ന് ഇന്നലെക്കുരുത്ത മഞ്ഞപ്പത്രങ്ങൾക്കുപോലുമുണ്ട്. പരമാവധി അത് മുതലാക്കപ്പെടുന്നുവെന്നതാണ് വർത്തമാനകാല സംഭവവികാസങ്ങൾ സൂചിപ്പിക്കുന്നത്.

## നിയമത്തിനും നിയമപാലകർക്കും വഴികാട്ടി

പല കേസുകളിലും പോലീസിനേക്കാളും നിയമവിദഗ്ദരേക്കാളും ചാനലുകളും പത്രങ്ങളുമാണ് അന്വേഷണം




നടത്തുന്നത്. തങ്ങൾ കേൾക്കുന്നതും കാണുന്നതും കൈയ്യിൽ കിട്ടുന്ന അറ്റവും തുമ്പുമെല്ലാം വെച്ച് ഓരോ വൈകുന്നേരവും പുതിയ കഥകളും ആ കഥകളുടെ അടിസ്ഥാനത്തിലുള്ള ചർച്ചകളുമായി ചാനൽ ബഹളങ്ങൾ നടക്കുന്നു. സ്വകാര്യതകളോടും ഇക്കിളിക്കഥകളോടും പെരുത്തിഷ്ടമുള്ള മലയാളി അതിന്റെ മുമ്പിൽ വായും പൊളിച്ചിരിക്കുന്നു.

ഇവക്കുമപ്പുറം പല അന്വേഷണങ്ങളിലും പോലീസ് മാധ്യമങ്ങളെ പിന്തുടരുന്ന രീതി പോലും കാണാറുണ്ട്. മാധ്യമങ്ങളുടെ റിപ്പോർട്ടിംഗിലൂടെ അന്വേഷണം പുരോഗമിപ്പിക്കുന്നവർ കുറവല്ല. പോലീസ് എന്ത് അന്വേഷിക്കണം, എന്ത് കണ്ടെത്തണം, എങ്ങനെ എഫ്.ഐ.ആർ എഴുതണം എന്നുപോലും മാധ്യമങ്ങൾ നിശ്ചയിക്കുന്നുവെന്നത് പരിധിയില്ലാത്ത മാധ്യമ സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗമാണ്. റിപ്പോർട്ടിംഗിന്റെ പുതുമക്കു വേണ്ടി നുണകൾ പറയുന്നതും അർദ്ധസത്യങ്ങൾ പ്രചരിപ്പിക്കുന്നതും യാഥാർത്ഥ്യങ്ങളെ വളച്ചൊടിക്കുന്നതും ഇപ്പോൾ പുതുമയല്ലാതായിരിക്കുന്നു.

പോലീസ് അന്വേഷണവും കോടതി വിധികളും മാധ്യമങ്ങളാൽ ഹൈജാക്ക് ചെയ്യപ്പെടുന്ന കാലത്ത് നീതി മാധ്യമ ജഡ്ജിമാരുടെ വായ്ത്താരിയായി മാറുമെന്നും നാം ഭയക്കണം.

### മാധ്യമഗുണ്ടായിസം (സൈബർ ക്വട്ടേഷൻ)

ക്വട്ടേഷനെടുക്കുന്നതും തങ്ങൾക്കെതിർപ്പുള്ളവരെ ഇല്ലാതാക്കുന്നതിനും പഴയകാലത്തെന്നതുപോലെ വാടക ഗുണ്ടകളെ ഇറക്കേണ്ട കാര്യമില്ലാതായിരിക്കുന്നു. തങ്ങൾക്ക് ഭീഷണിയാകുമെന്ന് ഉറപ്പുള്ളവരെ ഇല്ലാതാക്കുന്നതിന് ഇന്ന് ഓൺലൈനിൽ പ്രവർത്തിക്കുന്ന പ്രധാന മഞ്ഞപ്പത്രങ്ങളെ സമീപിച്ചാൽ മതി. അവരവിടെയിരുന്ന് എഴുതിയെഴുതി നമ്മളാവശ്യപ്പെടുന്നവരെ ഇല്ലാതാക്കിത്തരുമെന്നത് നിശ്ചയം. മുഖ്യധാരാ മാധ്യമങ്ങൾ വാർത്തയുടെ സത്യത്തോടു പുലർത്തിയിരുന്ന ആദരവ് നഷ്ടപ്പെട്ടിരിക്കുന്നതിനാലും മഞ്ഞപ്പത്രങ്ങളുടെ വാർത്തകൾ കടമെടുക്കുന്നതിനാലും അവരുടെ വഴിയേ സഞ്ചരിക്കുന്നതിനാലും ഇന്ന് ഇവയൊന്നും തമ്മിൽ വലിയ വ്യത്യാസമില്ലാതായിരിക്കുന്നു.

വ്യക്തികളെയും സ്ഥാപനങ്ങളെയും പ്രസ്ഥാനങ്ങളെയും ഇല്ലാതാക്കാൻ ക്വട്ടേഷനെടുത്ത് എഴുതിത്തുടങ്ങുന്ന മേൽപ്പറഞ്ഞ തരം പ്രസ്ഥാനങ്ങൾ സാവധാനം അവരുടെ ഇരകളെ സമീപിച്ച് വലിയ തുകകൾ ആവശ്യപ്പെടുന്നത് പതിവാണ്. പലരും ഇപ്രകാരം തുകകൾ നൽകി മാനം രക്ഷിക്കുകയാണ് പതിവ്.

### സമാപനം

മാധ്യമധർമ്മം എന്ന പരിശുദ്ധമായൊരു വാക്ക് നിലവിലുണ്ടായിരുന്നു. എന്നാൽ മാനഭംഗം ചെയ്യപ്പെട്ട് തെരുവിലുപേക്ഷിക്കപ്പെട്ട സ്ഥിതിയിലാണ് നാമിന്ന് അതിനെ കണ്ടെത്തുന്നത്. സത്യത്തോടുള്ള കൂറ്, നിഷ്പക്ഷത എന്നിങ്ങനെ ഒരു യഥാർത്ഥമാധ്യമം പുലർത്തേണ്ട അതിന്റെ തന്നെ ഗുണനിലവാരത്തെ നിശ്ചയിക്കേണ്ട മാനദണ്ഡങ്ങളെല്ലാം ഇന്ന് അവഗണിക്കപ്പെട്ടിരിക്കുന്നു. സെൻസേഷണലിസവും ചാനൽ റേറ്റിംഗും പകയും സാമ്പത്തികലാഭവും മാധ്യമങ്ങളെ നയിക്കുന്ന ശക്തിയായിപ്പരിണമിച്ചിരിക്കുന്നു. കത്തോലിക്കാസഭക്ക് ലോകത്തിന്റെ ഇത്തരം ശക്തികളോട് അവർ ചെയ്യുന്നതുപോലെ പല്ലും നഖവുമുപയോഗിച്ച് എതിർത്തും പ്രതികരിച്ചും ശീലമില്ല. കർത്താവിന്റെ സഭ സഹനത്തിന്റെ പാതയെ കൂടുതൽ ഇഷ്ടപ്പെടുന്നു. അകാരമായി ആക്രമിക്കപ്പെടുമ്പോഴും പീഡിപ്പിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ഇഷ്ടപ്പെടുന്നു. കഠിനമായ പീഠാനുഭവങ്ങൾ നമ്മെ ഇല്ലാതാക്കിയാൽപ്പോലും മഹത്വപൂർണ്ണമായ ഒരു ആരംഭം വീണ്ടും നമുക്കുണ്ടാകുമെന്നത് കത്തോലിക്കാ വിശ്വാസത്തിന്റെ നിത്യസൗന്ദര്യമുള്ള ഉറപ്പാണ്.

ധ്യാനം

# വിമോചന ദൗത്യം



ഫാ. സാമുവേൽ തുണ്ടിയിൽ

നമ്മിലെല്ലാം ഭൗതികമായി എന്തെങ്കിലും ഉണ്ടെങ്കിലും ഉള്ളിന്റെ ഉള്ളറയിൽ ഒരു അസ്വസ്ഥത അശാന്തി നിലനിൽക്കുന്നു. ഇഷ്ടം പോലെ പണം, വലിയവീട്, വിലകൂടിയ വാഹനം ഇവയെല്ലാം ഉണ്ടെങ്കിലും ആത്യന്തികമായി മനുഷ്യമനസ്സ് ഇതിലൊന്നും സമ്പൂർണ്ണ സന്തോഷം കണ്ടെത്താത്ത അവസ്ഥ. സുഖം നേടാനായി മദ്യത്തിലും മതിരാക്ഷിയിലും ജീവിതം അടിയറവച്ച് നിരാശരായി ഒടുവിൽ ആത്മഹത്യയിൽ എത്തിച്ചേരുന്നു. നശിച്ചു പോകുന്ന ഒന്നിനും നമ്മെ പൂർണമായി തൃപ്തിപ്പെടുത്താൻ സാധിക്കുന്നില്ല. മെച്ചപ്പെട്ട് ഏതിനേയോ നേടാനുള്ള അഭിവാഞ്ച മനുഷ്യ ഹൃദയങ്ങളിൽ ദൈവം നിക്ഷേപിച്ചതാണ്. അഗസ്റ്റിൻ ലോകമോഹങ്ങളുടെ ചെളിക്കുണ്ടിൽ 33 വർഷം ജീവിച്ചു. ഏതോ ഒന്നിനുവേണ്ടി മനസ്സ് അപ്പോഴും ദാഹിച്ചുകൊണ്ടിരുന്നു. ദൈവത്തെ അനുഭവിച്ചറിഞ്ഞപ്പോൾ ഓ! നിത്യ സൗന്ദര്യമേ നിന്നെ കണ്ടുമുട്ടുവാൻ ഏറെ താമസിച്ചു പോയല്ലേ എന്ന ഉദ്ധിരണം ചെയ്തു ദൈവം അഗസ്റ്റിനെ വലിയവനാക്കി, വിശുദ്ധനാക്കി സഭയിലെ വലിയ ശാസ്ത്രജ്ഞനാക്കി മാറ്റി.

മോശ ഫറവോയുടെ പുത്രിയുടെ മകനായി രാജകൊട്ടാരത്തിലായിരുന്നു. എന്നാൽ താനവിടെ ജീവിക്കേണ്ടവനല്ല എന്ന തോന്നൽ ഉള്ളിലുണ്ടായിരുന്നു. തന്റെ ജനം വിശ്വസിച്ച സത്യ ദൈവത്തെപ്പറ്റിയുള്ള ചിന്ത മോശയുടെ അന്തരംഗത്തിൽ നിലനിന്നിരുന്നു. ഈജിപ്റ്റിൽ നിന്നും ഒഴിവാക്കേണ്ട സാഹചര്യമുണ്ടായി. മിദിയാനിൽ എത്തിയ മോശ പുരോഹിതനായ ജെത്രോയുടെ മകളെ വിവാഹം ചെയ്യുകയും അമ്മയപ്പന്റെ ആടുകളെ മേയിച്ചു കഴിയുകയുമായിരുന്നു. എന്നാൽ ദൈവം മോശയെ ചെറിയ ലോകത്തിൽ നിന്നും വലിയകാര്യത്തിലേക്ക് ഉയർത്തുകയായിരുന്നു. സ്വപ്നത്തിൽ പോലും മോശയിത് വിചാരിച്ചതായിരുന്നില്ല. വലിയ കുഴപ്പമില്ലാതെ സാമാന്യം തൃപ്തികരമായ ജീവിതം മോശ നയിക്കുകയായിരുന്നു. ഹോറെബ് പർവ്വത പ്രദേശത്ത് ആടുകളെയും കൊണ്ടെത്തിയ മോശയെ ദൈവം വിളിക്കുന്നു. ജീവിതത്തിൽ മാറ്റം വരുത്തുവാനുള്ള ദൈവത്തിന്റെ വിളി മോശയ്ക്ക് മുൾപടർപ്പിൽ നിന്നും ഉണ്ടായി. ഈജിപ്തിൽ കഷ്ടം അനുഭവിക്കുന്ന ജനത്തിന്റെ വിമോചകനാകാനുള്ള വിളിയായിരുന്നു. എന്റെ ജനത്തിന്റെ നിലവിളി ഞാൻ കേട്ടു എന്നു ദൈവം പറഞ്ഞു. ഫറവോയെ ഭയന്ന് ഓടിപ്പോന്ന മോശ എങ്ങനെ വീണ്ടും ഫറവോന്റെ പക്കൾ പോകും. ലക്ഷകണക്കിന് ഇസ്രയേല്യരെ വിടുവിക്കുവാൻ എങ്ങനെ പറയും. മോശ വല്ലാതെ ഭയപ്പെട്ടു, അസ്വസ്ഥനായി, പോകാതിരിക്കാൻ ഒഴികഴിവ് പറഞ്ഞുനോക്കി. വിക്കനാണ് സംസാരശേഷികുറവാണ് എന്നെല്ലാം പറഞ്ഞു. ദൈവം അരുളിചെയ്തു ഭയപ്പെടേണ്ടാ ഞാൻ നിന്റെ കൂടെയുണ്ട്. അതിഭുതങ്ങൾ പ്രവർത്തിക്കുവാനുള്ള വരവും നല്കി മോശയെ ദൈവം ഈജിപ്തിലേക്ക് അയച്ചു.

വിമോചകരില്ലാതെ തളർന്ന ജീവിതത്തിന്റെ ഉടമകളായി ലക്ഷകണക്കിന് മനുഷ്യർ ജീവിതത്തിൽ ലക്ഷ്യമില്ലാതെ നിൽക്കുന്നു. നാമോരോരുത്തരും ഈ വിമോചകദൗത്യത്തിലേക്ക് വിളിക്കപ്പെട്ടവരാണ്. ഏശയ്യായോടു ചോദിച്ച ചോദ്യം ദൈവം നമ്മോടും ചോദിക്കുന്നു. എനിക്കുവേണ്ടി ആരു പോകും? തകർന്ന കുടുംബങ്ങൾ തിന്മപ്രവർത്തിച്ച് തഴമ്പിച്ചവർ, കള്ളവും ചതിയും ജീവിതത്തിന്റെ ഭാഗമാക്കിയവർ, ലൈംഗിക അരാചകത്വത്തിൽ ജീവിച്ച് സ്വന്തം ജീവിതത്തെയും അപരന്റെ ജീവിതത്തെയും നശിപ്പിച്ചുകൊണ്ടിരിക്കുന്നവർ, ദൈവമുണ്ടെന്നുള്ള ബോധ്യം നഷ്ടപ്പെട്ടവർ ഇവരെല്ലാം വിമോചിക്കപ്പെടേണ്ടവരാണ്. കൊലയ്ക്ക് കൊണ്ടുപോകുന്നവരെ മോചിപ്പിക്കുക, കൊലകളത്തിലേക്ക് വലിച്ചിഴയ്ക്കപ്പെടുന്നവരെ മോചിപ്പിക്കുക (സുഭാ:24:11) അറിയാവുന്ന എല്ലാ സാങ്കേദിക

വിദ്യകൾ ഉപയോഗിച്ചു നിർമ്മിച്ച കപ്പലായിരുന്നു ടൈറ്റാനിക് ഏതു പ്രതിബന്ധത്തെയും അതിജീവിക്കും എന്ന അഹങ്കാര ത്തോടുകൂടിയാണ് 2000-ൽ പ്പരം ആളുകളെയും കൊണ്ട് കപ്പൽ നീങ്ങിയത്. 1912 ൽ യാത്രതിരിച്ച കപ്പൽ വടക്കേ അറ്റ്ലാന്റിക് സമുദ്രത്തിൽ മഞ്ഞുകട്ടയിടിച്ച് മുങ്ങി. 1517 പേർ മരിച്ചു 703 ആളുകൾ രക്ഷപ്പെട്ടു. മരിച്ചവരിൽ 53 കുട്ടികൾ ഉണ്ടായിരുന്നു. third Class – ൽ ആയിരുന്ന കുട്ടികളെ ആരും ശ്രദ്ധിച്ചില്ല. first, second ക്ലാസ്സുകളിലെ ആളുകളെ മാത്രമെ ശ്രദ്ധിച്ചുള്ളൂ. ലൈഫ് ജാക്കറ്റ് ധരിച്ച് വെള്ളത്തിൽ ചാടിയ 328 പേർ മരവിച്ച് മരിച്ചു. 20 ലൈഫ് ബോട്ടുകളെ കപ്പലിൽ ഉണ്ടായിരുന്നുള്ളൂ ഇവരാരും മറ്റുള്ളവരെ രക്ഷപ്പെടുത്താൻ ശ്രമിച്ചില്ല. ㅅ്രമിച്ചിരുന്നെങ്കിൽ കുറെപ്പേരെക്കൂടി രക്ഷപ്പെടു ത്താമായിരുന്നു.

നാം കർത്താവിന്റെ ലൈഫ് ബോട്ടിലാണ്, നാം സുരക്ഷി തരായ് വിശ്വാസ ജീവിതത്തിൽ യാത്ര ചെയ്യുകയാണ്. എന്നാൽ നമ്മുക്കുചുറ്റും ആയിരങ്ങൾ ആത്മീയമായി മരിച്ചു കൊണ്ടിരിക്കുന്നു. അവർ യഥാർത്ഥ ജീവിതത്തിലേക്ക് വരു വാൻ നാമെന്തുചെയ്യുന്നു. ഞാൻ സുരക്ഷിതനാണ് അവർ മരി ച്ചുകൊള്ളട്ടെ എന്നുകരുതി സ്വന്തം ലൈഫ് ബോട്ടിൽ ര്കഷ പ്പെടാൻ ശ്രമിക്കുമോ? ഭൂരിപക്ഷം ക്രിസ്ത്യാനികളും തന്നിൽ തന്നെ ശ്രദ്ധകേന്ദ്രീകരിച്ച് സ്വന്തം കാര്യത്തിൽ നിമഗ്നരായി ജീവിക്കുന്നു. പലവിധ ആഗ്രഹങ്ങൾക്ക് പുറകെ പോകുന്നു. പണം വാരിക്കൂട്ടാനുള്ള വ്യഗ്രത, പേരും പെരുമയും കിട്ടാ നുള്ള പരക്കംപാച്ചിൽ ആരെ താഴ്ത്തി കെട്ടിയാലും തന്റെ മേൽക്കോയ്മ ഉയർത്തികാട്ടുവാനുള്ള ത്വര, ഇവയുടെയെല്ലാം തടവറയിൽ കഴിയുന്നവർക്ക് ആത്മീയമായും മാനസിക മായും തളന്നവർക്ക് കർത്താവനെ നൽകാൻ സാധിക്കാതെ പോകുന്നു.

ത്രിമാന ചിത്രങ്ങൾ കാണാൻ ഫോർത്ത് ഡൈമെൻഷൻ ഗ്ലാസ് ഉപയോഗിക്കണം. നേരത്തെ നാം കാണാത്ത പലതും ഇത്തരം ഗ്ലാസ്സുപയോഗിച്ചാൽ കാണാൻ കഴിയും. കുട്ടിച്ചാ ത്തൻ എന്ന സിനിമ ഫോർഡി ഗ്ലാസ്സ് വച്ച് ഞാൻ കണ്ടപ്പോൾ സ്റ്റേജിൽ നിന്നും ആളുകളും മൃഗങ്ങളും നമ്മുടെ അടുത്ത് വരു ന്നതായി തോന്നും. യേശു നമ്മേ വിളിക്കുമ്പോൾ നമ്മുക്ക് സ്പിരിച്ചൽ ഗ്ലാസ്സ് തരുന്നു. കർത്താവിന്റ ഈ കണ്ണുകളിൽ കൂടി നോക്കുമ്പോൾ നേരത്തെ കാണാത്ത പലതും നാം കാണുന്നു. നമ്മുക്കു ചുറ്റും ആത്മീയമായി മരിച്ചുകൊണ്ടിരി ക്കുന്നവർ പല തുറകളിൽപ്പെട്ടവരാണ്. യാതോരു കുഴപ്പവുമി ല്ലെന്നു തോന്നുന്ന മിടുക്കന്മാർ, സമ്പന്നർ, പദവിയുള്ളവർ അവർ മരിക്കുന്നതായി യാതോരു ബാഹ്യലക്ഷണവുമില്ല, എന്നാൽ അവരിൽ പലരും അവരുടെ കുടുംബങ്ങളും ആത്മീ യമായി മരിച്ചു കൊണ്ടിരിക്കുന്നു. ഇതോന്നും ഗൗനിക്കാതെ സ്വന്തം ലൈഫ് ബോട്ടിൽ നാം സുഖമായി പോകുന്നു.

കർത്താവ് ജനങ്ങളെ കണ്ടപ്പോൾ അനുകമ്പ തോന്നി ഇട യനില്ലാത്ത ആടകളെപ്പോലെ ലക്ഷ്യമില്ലാതെപ്പോകുന്നു. കർത്താവ് അവർക്ക് ആഹാരം നല്കി ബലപ്പെടുത്തുന്നു. ഒരാ ടിനെ കണ്ടുകിട്ടാൻ 99 നെയും വിട്ടിട്ട് പോകുന്നവനാണ് കർത്താവ്. എന്നാൽ നാം വഴിതെറ്റിയ ആടുകളെ അന്വേഷി ക്കാതെ മുറിവേറ്റവരുടെ മുറിവുകൾ വച്ചുകെട്ടാതെ അവയുടെ മേദസ്സ് ഭക്ഷിച്ചു സുഖിച്ചു ജീവിക്കുന്നു. സാധാരണ സ്ഥല ത്തുവച്ച് ആളുകളെ കണ്ടുമുട്ടി രക്ഷയിലേക്കു നയിക്കുന്നതാ യിരുന്നു കർത്താവിന്റെ ശൈലി. ഉദാ: സമരിയാക്കാരി, ചുങ്ക ക്കാരൻ സക്കേവൂസ്

പാപികൾക്ക് വിടുതൽ നല്കുവാൻ അവരുടെ പക്കലേക്ക് നാം ഇറങ്ങിച്ചെല്ലണം. നാം സ്വയം വഹിക്കുന്ന ഒരു ഗോപുര ത്തിൽ വസിച്ചാൽ ആത്മീയ പാപരത്വം അനുഭവിക്കുന്നവർക്ക് വിമോചനം നൽകാൻ സാധിക്കുകയില്ല. സമൂഹത്തിൽ സൽപ്പേരില്ലാത്ത സമരിയാക്കാരി മറ്റുള്ളവർ വെള്ളം കോരാൻ വരാത്ത സാഹചര്യം നോക്കി വെള്ളത്തിനായി വന്നു. ആ സമയം ദാഹാർത്തനായ കർത്താവ് അവളുടെ പക്കലേക്ക് പോകുന്നു കുടിക്കുവാൻ വള്ളം അവശോടു ചോദിക്കുന്നു. അവളുടെ പാപാവസ്ഥയിലേക്ക് കർത്താവ് ആദ്യം പ്രവേശി ക്കുന്നില്ല. ഒരു യഹൂദർ സമരിയാക്കോരിയോടു ജലം ചോദി ച്ചതിൽ അവൾ അത്ഭുതപ്പെട്ടു. ഞാൻ തരുന്ന ജലം കുടികി കുന്നവർക്ക് ഒരിക്കലും ദാഹിക്കുകയില്ല. അവളുടെ ആന്തരാ ത്മാവിൽ കർത്താവ് പതുക്കെ വചനം കടത്തിവിടുകയാണ്. ലോകത്തിലെ എല്ലാ ബന്ധങ്ങളും നേട്ടങ്ങളും നമ്മുടെ ആത്മാ വിനെ അസംതൃപ്തമാക്കുകയേ ഉള്ളൂ. ഉപ്പുവെള്ളം കുടിക്കുന്ന അനുഭവങ്ങളായിരിക്കും അത്. സമരിയാക്കാരി ഒരു പുരുഷ നിൽ നിന്ന് വേറെ പുരുഷനിലേക്ക് മാറി ജഡത്തിന്റെ ദാഹം തീർക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. പരിശുദ്ധാത്മാവ് നൽകുന്ന ആത്മീയ ജലം കർത്താവ് അവൾക്കു നൽകുന്നു. അതിനായി പാപബോധം ഉണ്ടാക്കണം അവൾക്ക് യഥാർത്ഥ ഭർത്താവ് ഇല്ലയെന്നറിയുന്ന കർത്താവ് നിന്റെ ഭർത്താവ് നിന്റെ ഭർത്താവിനെ കൊണ്ടുവരാൻ കല്പിക്കുന്നു. ഇതിലൂടെ അവളുടെ കഴിഞ്ഞകാല ജീവിതത്തിലെ പാപവഴികളെപ്പറ്റി യുള്ള കാഴ്ച്ചപ്പാട് അവൾക്ക് നൽകുന്നു. കർത്താവിന്റെ സമീ പന രീതി ശ്രദ്ധിക്കുക.അവളെ വേശ്യയെന്നോ പാപിനി യെന്നോ മുദ്രകുത്തുന്നില്ല. പതുക്കെ അവളുടെ ഉള്ളറയിൽ ചലനം സൃഷ്ടിച്ചുകൊണ്ട് പാപബോധം ഉളവാക്കുന്നു.ക്രി സ്തുവിന്റെ പ്രകാശം അവളിൽ ഉദിച്ചപ്പോൾ ശരീരദാഹം പോലും മറന്ന് രക്ഷയുടെ സദ്വാർത്ഥ അറിയിക്കുവാൻ അവൾ ഗ്രാമത്തിലേക്ക് ഓടുന്നു. ഒരു വ്യക്തിയുടെ ജീവിതം പ്രകാശ പൂരിതമാകുമ്പോൾ ആ വ്യക്തി വഴി എത്രപേരാണ് രക്ഷയുടെ അനുഭവത്തിലേക്ക് വരാൻ സാധിക്കുന്നത്. പലപ്പോഴും പാപി കളോടും ബലഹീനരോടും നമ്മുടെ സമീപനം തികച്ചും വ്യത്യ സ്തമാണ്. സ്വന്തം തെറ്റുകളെപ്പറ്റി ഓർക്കാതെ മറ്റുള്ളവരെ താഴ്ത്തികെട്ടാനും, തിന്മയുടെ മുദ്രകുത്തി തകർക്കുന്നതിലു മാണ് പലരുടെയും സന്തോഷം. വിമോചകനാകാതെ സംഹാ രകനാകുന്ന പ്രവണത. മറ്റുള്ളവരുടെ വേദനയുടെ നിമിഷങ്ങളിൽ അവരിലേക്ക് ഇറങ്ങിചെല്ലുക. അത് മരണമാ യിരിക്കും, രോഗമായിരിക്കും, നമ്മുടെ സാമീപ്യം, പ്രാർത്ഥന, കഴിവുള്ള സാമ്പത്തിക സഹായം ഇവയെല്ലാം അപരന്റെ ഹൃദ യത്തെ തൊടുന്നവയാണ്. സ്വന്തം സുഖത്തിലും താല്പര്യ ത്തിലും ഒതുങ്ങുക്കൂടി പദവിയും സ്ഥാനവും നഷ്ടപ്പടാതെ സ്വാർത്ഥതയുടെ മതിൽകെട്ടിൽ കഴിയുന്നവർക്ക് വിമോചന ദൗത്യം നിറവേറ്റാൻ കഴിയുകയില്ല. വീണവരെ പിടിച്ചെഴു ന്നേൽപിക്കുകയും വഴിക്കവലകളിലിൽ ഉപേക്ഷിക്കപ്പെട്ടവരെ സ്വീകരിക്കാനും, അസ്വസ്ഥതയുടെയും കുറ്റബോധത്തിന്റെയും ആത്മീയ തകർച്ചയുടെയും ബന്ധനത്തിൽ കഴിയുന്നവർക്ക് വിമോചനത്തിന്റെ ആഹ്വാനം നൽകുവാൻ നമ്മുക്ക് സാധി ക്കട്ടെ.



# മുഖംമൂടിയണിഞ്ഞ വാടകകൊലയാളികൾ



റവ. ഫാ. പ്രഭീഷ് ജോർജ്ജ്

ലോകത്തിന്റെ മനഃസാക്ഷി സൂക്ഷിപ്പുകാരനായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ ഒരു സുപ്രഭാതത്തിൽ ലോക ജനതയോട് പറഞ്ഞു: "ഗർഭഛിദ്രം നടത്തുന്നവർ ജീവൻ നശിപ്പിക്കാൻ കൊലയാളികളെ വാടകയ്ക്ക് എടുക്കുന്നവരാണ്." മരണകരമായ കുറ്റത്തിന് രക്തപങ്കിലമായ പണക്കിഴി കൊടുത്തവരേയും വാങ്ങിയവരെയുംക്കുറിച്ചാണ് മാർപാപ്പാ സൂചിപ്പിച്ചത്. കാരണം, നാം ഏറ്റവും സുരക്ഷിതമെന്ന് കരുതുന്ന ഗർഭപാത്രത്തിലെ കൊലപാതകത്തിന് കൊട്ടേഷൻ കൊടുത്തവരും വാങ്ങിയവരും ഒരുപോലെ ഉത്തരവാദികളാണ്.

മാർപാപ്പായുടെ പരാമർശത്തിലൂടെ "വാടകകൊലയാളി" എന്ന പദം ധാർമ്മികലോകത്തിലെ ചർച്ചാവിഷയമായതിൽ അത്ഭുതമില്ല. വാടകകൊലയാളി എന്ന പദം വ്യംഗമായി സൂചിപ്പിക്കുന്നത് ആധുനികകാലഘട്ടത്തിലെ ചില വിഷലിപ്തമായ പ്രവണതകളിലേയ്ക്കാണ് എന്നതിൽ സംശയമില്ല. ജീവന്റെ ഉന്മൂലനത്തിനായി പ്രതിഫലം വാങ്ങുന്ന ഏവരും ഈ ഗണത്തിൽ ഉൾപ്പെടുന്നു എന്നത് യാഥാർത്ഥ്യമാണ്. ജീവന്റെ പ്രതിഫലനങ്ങളായ സന്തോഷം സമാധാനം, സ്വസ്ഥത എന്നിവ അപരന്റെ ജീവിതത്തിൽ നിന്ന് നഷ്ടപ്പെടുത്തുന്നതിൽ ആത്മരതി അനുഭവിക്കുന്നവരും കൈപ്പറ്റുന്നത് കൊലയുടെ വാടകയാണ്.

ഗർഭഛിദ്രത്തിനെതിരെ നടത്തിയ പരാമർശത്തിലൂടെ, തങ്ങളുടെ സ്വാർത്ഥതയ്ക്ക് തടസമായതിനെ ഉന്മൂലനം ചെയ്യാനുള്ള മനുഷ്യ മനസിന്റെ ചീഞ്ഞളിഞ്ഞ മനോഭാവത്തിലേയ്ക്കാണ് മാർപാപ്പായുടെ വാക്കുകൾ വിരൽചൂണ്ടുന്നത്. എന്തിനേയും സ്വന്തമാക്കാനുള്ള മനുഷ്യന്റെ സ്വാർത്ഥതയുടെ ഉത്തരാധുനിക ഭാവമാണ് സ്വന്തമല്ലാത്തതിനെ നശിപ്പിക്കുക എന്നത്; തന്റേതല്ലാത്തത് തച്ചുടയ്ക്കുന്ന ഒരുതരം ഭീകരവാദം. വെടക്കാക്കി കൊല്ലുന്ന നാടൻപ്രയോഗം. ആധുനിക വിപ്ലവങ്ങൾ പലപ്പോഴും നശീകരണപ്രവർത്തികൾ മാത്രമായി തരംതാഴ്ന്നുപോകുന്നതിനും കാരണം ഇത്തരം ചിന്തകളാണ്.

ജീവിതത്തിൽ ധൈര്യം ചോർന്നുപോയവരും ചെയ്യുന്നതിനെക്കുറിച്ച് ബോധ്യമില്ലാത്തവരും വാടകയ്ക്ക് കൊലയാളികളെ തേടിനടക്കുന്നു. അബദ്ധങ്ങളെ മറയ്ക്കുവാനും വീഴ്ചകളെ മായ്ക്കുവാനും വ്യക്തികളും കൂട്ടങ്ങളും കണ്ടുമുട്ടുന്ന സുരക്ഷിത സങ്കേതമാണ് വാടകകൊലയാളി. പൊയ്മുഖങ്ങളുടെ പിന്നിൽ ഭയചകിതരായവരാണ് കൊലയാളികളെ വാടകയ്ക്കെടുക്കുന്നത്. കൈയിൽ രക്തം പുരളാത്തതുകൊണ്ട് കൊലപാതകികളല്ലെന്ന നിരുത്തരപാതപരമായ ചിന്തയാണ് ഇത്തരക്കാരെ ഭരിക്കുന്നത്. എന്നാൽ, അവർചെയ്യുന്ന പാപത്തിന്റെ ഗൗരവമാണ് വാടകകൊലയാളി എന്നപദത്തിലൂടെ പരിശുദ്ധപിതാവ് സൂചിപ്പിക്കുന്നത്.

ജീവിതത്തിലെ വെല്ലുവിളികളെ സ്വയം നേരിടാനുള്ള ആർജ്ജവത്വമില്ലാത്തവരുടെ വിലകുറഞ്ഞ പരിചയായി വാടകകൊലയാളികൾ മാറുന്നത് നാം പലതരത്തിലും കാണുന്നുണ്ട്. വാടകകൊലയാളികൾ ഇന്ന് സമൂഹത്തിൽ പലമുഖങ്ങളാണ്. അതുകൊണ്ട് തന്നെ പലപ്പോഴും അവരെ സമൂഹം തിരിച്ചറിയാതെപോകുന്നു. അതിനാൽ പൊയ്മുഖം ധരിച്ച അത്തരക്കാരെ തിരിച്ചറിയേണ്ടത് ജീവന്റെ നിലനിൽപിനും സമൂഹത്തിന്റെ കെട്ടുറപ്പിനും അത്യാവശ്യമാണ്.

കൊലയാളികളെ വാടകയ്ക്ക് എടുക്കുന്നവരുടേയും വാടക വാങ്ങി കൊലചെയ്യുന്നവരുടേയും എണ്ണം കൂടി വരുന്നു. വീട്ടിനുള്ളിലും പൊതു സമൂഹത്തിലും ഇത്തരക്കാരുടെ സാന്നിദ്ധ്യം

വർദ്ധിച്ചുവരുന്നു. കാമുകനുവേണ്ടി ഭർത്താവിനെ കൊല്ലുന്ന സ്ത്രീയും, കാമുകിയ്ക്കുവേണ്ടി ഭാര്യയെ നിഷ്ക്കരണം ഇല്ലാതാക്കുന്ന പുരുഷനും രൂപവ്യത്യാസമുള്ള വാടകകൊലയാളികളാണ്. ദാമ്പത്യത്തെ തകർക്കുന്ന ഇത്തരം കൊലയാളികൾ വിവാഹമെന്ന പാവനസങ്കല്പത്തെപോലും കളങ്കിതമാക്കുന്നു.

സ്വന്തം സുഖത്തിനുവേണ്ടി കുടുംബാംഗങ്ങളെ മുഴുവൻ വിഷലിപ്തമാക്കുന്നവർ വാടകകൊലയാളികളിലെ ഏറ്റവും ക്രൂരമായ മുഖങ്ങളാണ്. കാരണം അവരുടെ മനസിന്റെ ദുഷ്ടതമൂലം ഭൂമുഖത്തു നിന്നു പറിച്ചു മാറ്റപ്പെട്ട അനേകം കുഞ്ഞുങ്ങളുണ്ട്. ഇത്തരം വാടകകൊലയാളികളെ കണ്ടെത്തുക എന്നത് ദുഷ്കരമായ പ്രയത്നമാണ്. അതിലുപരി, കൂടെകിടക്കുന്നവരും ഒന്നിച്ചുണ്ണുന്നവരും എപ്പോഴാണ് വാടക കൊലയാളികളാകുന്നതെന്ന ഭയം സമൂഹത്തിൽ വർദ്ധിച്ചുവരുന്നതിൽ ഒട്ടും അതിശയോക്തിയില്ല.

അപരന്റെ മാനവും സ്ഥാനവും സമ്പത്തും ഇല്ലാതാക്കൻ അന്തിച്ചർച്ചയ്ക്കിറങ്ങുന്ന "കോട്ടിട്ടതൊഴിലാളികൾ" ആധുനിക ലോകത്തെ "മാന്യന്മാരായ കൊലയാളികൾ" എന്നു പറയാൻ പലവട്ടം നാം ആലോചിക്കും. കാരണം, അവരുടെ അടുത്ത കൊട്ടേഷൻ ആർക്കുവേണ്ടിയാണെന്ന് ആർക്കും നിശ്ചയമില്ല. അവരുടെ നാവിന്റെയും മൂർച്ചയിൽ അടുത്തതായി കൊയ്തെടുക്കുന്ന തല ആരുടേതാണെന്ന് ആർക്കും ഗണിക്കാനാവില്ല. മാധ്യമവേട്ടയിൽ നിന്ന് മാധ്യമങ്ങളുടെ വേട്ടയിലേയ്ക്ക് സാഹചര്യങ്ങൾ മാറുമ്പോൾ കൊലക്കളം ഗർഭപാത്രത്തിൽ നിന്ന് മുൻകൂട്ടി സജ്ജീകരിച്ച സ്റ്റുഡിയോകളായി മാറി എന്നു മാത്രം. അച്ചടിയാഫീസിലും ക്യാമറാകണ്ണുകളുടെ മുമ്പിലും ഇരുന്ന് അവർ ചിരിക്കുമ്പോൾ "വാക്കുകൾക്ക് വാളുകളെക്കാൾ മൂർച്ചയുണ്ട്" എന്ന് നമ്മെ പഠിപ്പിച്ച മഹാന്മാരെ മനസിലോർത്തുപോകുന്നു.

ഒരിക്കലും തിരിച്ചറിയാനാവാത്ത നമ്മുടെ ശത്രുക്കൾ ഏതോ അടച്ചിട്ട മുറിയിലിരുന്നു ഡീലുറപ്പിച്ച് വിലയ്ക്കുവാങ്ങിയ കൊലയാളികളായി ആധുനിക മാധ്യമതൊഴിലാളികൾ മാറുന്നത് സമൂഹ മനഃസാക്ഷിയുടെ ജീർണതയിലേയ്ക്ക് വിരൽ ചൂണ്ടുന്നു. ജനാധിപത്യസംവിധാനത്തെ അരക്കിട്ടുറപ്പിക്കേണ്ട അവർ സമൂഹത്തിൽ അരക്ഷിതാവസ്ഥ സൃഷ്ടിക്കുമ്പോൾ നിരപരാധികളെ ചവിട്ടിമെതിക്കാനുള്ള യുദ്ധകാഹളം മുഴങ്ങുകയായി. നിരപരാധികളെ അപരാധികളാക്കി മാറ്റാൻ വാക്കിന്റെ മൂർച്ചയിൽ ശരശയ്യ ഒരുക്കാൻ കൂലിവാങ്ങുന്നവർ വാടക കൊലയാളികളാണ് എന്നതിൽ രണ്ടുപക്ഷമില്ല.

ഫ്രീലാൻഡ് പ്രവർത്തകർ കൂടിവരുന്ന ഈ കാലഘട്ടത്തിൽ വാടകകൊലയാളികളുടെ എണ്ണം നിശ്ചയിക്കുക ഏറെ ആയാസകരമായ കാര്യമാണ്. മുഖപുസ്തകം പോലുള്ള മുഖമില്ലാത്ത മാധ്യമങ്ങളിൽ പേരുവെളിപ്പെടുത്താനാഗ്രഹിക്കാത്ത "സാമൂഹികപ്രതിബദ്ധരുടെ" കൈയിയെ ഇ-പേനയ്ക്കും ഗർഭപാത്രത്തിനുള്ളിൽ തലകൊയ്യുന്ന ജീവൻസേവകരുടെ കൈയിലെ കത്രികയ്ക്കും മനുഷ്യചോരയുടെ മണമാണ്. ആദർശവും പ്രതിബദ്ധതയുമില്ലാതെ ഓൺലൈൻ സാമ്രാജ്യം കെട്ടിപ്പെടുത്തുന്നവർ സ്വന്തമാക്കുന്ന സമ്പത്തും കൊലപാതകത്തിന്റെ വെള്ളിക്കാശാണ്.

ആരുംതിരിച്ചറിയാത്ത വാടകകൊലയാളികളുടെ മറ്റൊരു മുഖമാണ് അവകാശപ്രവർത്തകർ. ആരുടേയോ അവകാശത്തിനുവേണ്ടി സ്വയം കച്ചകെട്ടിയിറങ്ങുന്ന ഇത്തരം പ്രവർത്തകർ നിഷ്കരുണം ചവിട്ടി മെതിക്കുന്നത് നിരപരാധികളുടെ അവകാശങ്ങളും സ്വകാര്യതയുമാണെന്ന് മറന്നുപോകുന്നു. കുറ്റാരോപിതരുടെ മനുഷ്യാവകാശങ്ങൾ ചർച്ചചെയ്യാൻ പാടില്ലെന്ന് മുറവിളികൂട്ടുന്ന ഇവർ കൊലയാളിയുടെ മനസുമായി സമൂഹത്തിൽ വിലസുന്ന. മാസങ്ങൾ നീളുന്ന അവകാശ സമരങ്ങൾക്കൊടുവിൽ ഒരു കൂസലുമില്ലാത ഒരു സമരപന്തലിൽ നിന്ന് മറ്റൊന്നിലേയ്ക്ക് ചേക്കേറുന്ന ഇവരുടെ കൈകളിലും മണക്കുന്നത് മരണമാണ്. പലരുടേയും സാമൂഹികമരണത്തിനു (social death) അവർ പണ്ടേ കൂലിപ്പണം വാങ്ങിക്കഴിഞ്ഞു.

വ്യവസ്ഥാപിതമായ എന്തിനേയും തച്ചുടയ്ക്കാൻ വ്യഗ്രതകൊള്ളുന്ന പലരും നേതാക്കന്മാരുടെ കൈകളിലെ ചട്ടുകമായി മാറുന്നത് നാം കാണുന്നു. പ്രസ്ഥാനങ്ങളും മതങ്ങളും ഉയർത്തിപ്പിടിക്കുന്ന ആദർശവും ധാർമ്മികതയും ജീവിക്കാൻ പരിശ്രമിക്കാതെ കുത്തഴിഞ്ഞ ജീവിതക്രമം സാർവത്രികമാക്കാൻ ആരുടെ കൂട്ടുപിടിച്ചും അത്തരം വ്യവസ്ഥാപിത സംവിധാനങ്ങളെ തച്ചുടയ്ക്കാൻ അവർ വ്യഗ്രത കാണിക്കുന്നു. ഇത്തരംകഥയിൽ കഥയറിയാതെ ആട്ടം കാണുന്ന ജനക്കൂട്ടം വാടകകൊലയാളികൾക്ക് സംഗമവേദിഒരുക്കുന്നത് ജനാധിപത്യത്തിന്റെ ദൗർഭാഗ്യമായി മാറിക്കൊണ്ടിരിക്കുന്നു. ആർക്കോവേണ്ടി മുദ്രാവാക്യം വിളിക്കുന്ന അണിയാളികൾ എപ്പോഴാണ് കൊലയാളികളുടെ മുഖംമൂടി അണിയുന്നതെന്ന് തിരിച്ചറിയാൻ പറ്റാത്തവിധം അപകടകാരികളാണ്. പ്രസ്ഥാനങ്ങളെ നേതാക്കന്മാരുടെ വാടകകൊലയാളികളാക്കി മാറ്റുന്നത് സമൂഹം തിരിച്ചറിയണം. സ്വയം വളരാനാകാത്ത നേതാക്കൾ മറ്റുള്ളവരെ ഉന്മൂല നാശം ചെയ്യാൻ നടത്തുന്ന ക്യാമ്പൈനുകൾ ലക്ഷ്യംവയ്ക്കുന്നത് സമൂഹത്തിന്റെ മസ്തിഷ്കപ്രക്ഷാളനമാണ്. മനസിൽ കുറ്റബോധമില്ലാതെ കൊലനടത്താനുള്ള സാമൂഹികമനഃസാക്ഷി (social psyche) സൃഷ്ടിക്കുന്ന ഇവർ തന്ത്രശാലികളായ വാടകകൊലയാളികളാണ്. അവർ ഏറെ അപകടകാരികളാണ്.

വർഗീയതയുടെ വിഷവിത്ത് വിതയ്ക്കുന്നവർ സമൂഹത്തിൽ മരണത്തിന് വളംവയ്ക്കുന്നവരാണ്. സകലതിനും വർഗീയതയുടെ നിറംനൽകി സമൂഹത്തിൽ വിഭാഗീയത ഉണ്ടാക്കുന്ന ഇവർ കൂട്ടക്കുരുതിയ്ക്ക് പ്രതിഫലം മൂൻകൂർ വാങ്ങിയ കൊലയാളികളാണ്. കൂട്ടക്കുരുതിയിലൂടെ സ്വയം സമൂഹത്തിലെ നേതാക്കന്മാരായി ചമയുന്ന ഇവർ രാജ്യത്തിന്റെ ജനാധിപത്യ സംവിധാനങ്ങളെ നിയന്ത്രിക്കുന്നതു കാണുമ്പോൾ അവർ മാറുമ്പോൾ ഒരു സമൂഹത്തിന്റെ മൂല്യച്യുതി എത്രമാത്രം ഭീകരമാണെന്ന് നാം തിരിച്ചറിയുന്നു.

അതുകൊണ്ട് വാടകകൊലയാളികളെ തിരിച്ചറിയാനുള്ള ജാഗ്രത നാം കാണിക്കണം. അല്ലെങ്കിൽ മനുഷ്യരക്തത്തിന്റെ രൂക്ഷഗന്ധം ഒരിക്കലും മാറിപ്പോവുകയില്ല. വാടക കൊലയാളികളെപോലെ കൊലയാളികളെ വാടകകയ്ക്ക് എടുക്കുന്നവർക്കും മാനസാന്തരം ഉണ്ടാകണം. എങ്കിലെ മരണസംസ്ക്കാരത്തിൽ നിന്ന് ജീവന്റെ സംസ്ക്കാരത്തിലേയ്ക്ക് നമുക്ക് പ്രയാണം ചെയ്യാൻ സാധിക്കുകയുള്ളൂ.

വിശേഷം

# വി. ഓസ്കാർ റോമേറോയുടെ സാക്ഷ്യവും രക്തസാക്ഷിത്വവും

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ



ഇക്കഴിഞ്ഞ ഒക്ടോബർ 14-ാം തീയതി ഫ്രാൻസിസ് മാർപ്പാപ്പ വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ നടന്ന കുർബ്ബാന മദ്ധ്യേ ഏഴുപേരെ വിശുദ്ധ പദവിയിലേയ്ക്ക് ഉയർത്തുകയുണ്ടായി. ഇറ്റലിക്കാരായ ഫാ.ഫ്രാൻചെസ്കേസ്പിനെല്ലി (Francesco Spinelli), ഫാ. വിൻചെൻസോ റൊമാനോ

(Vincenzo Romano), നൂൺചോ സുൾപ്രീസിയോ (Nuncio Sulprizio), ജർമ്മൻകാരിയായ മരിയ കാത്തറിൻ കാസ്പർ (Maria Catherin Casper), സ്പെയിനിൽ ജനിച്ച് അർജന്റീനയിൽ മരിച്ച നസറിയ ഇഗ്നാസിയ (Nazaria Ignazio of St. Teresa of Jesus). ഇതിൽ അധികം ആമുഖം ആവശ്യമില്ലാത്ത രണ്ടു പേരാണ് പോൾ 6-ാമൻ മാർപ്പാപ്പയും, ആർച്ചുബിഷപ്പ് ഒസ്കാർ റൊമേറോയും. ഈ ഏഴു പേരിൽ രക്തസാക്ഷിയായ റോമേറോയുടെ ജീവചരിത്രം നാം ജീവിക്കുന്ന കാലഘട്ടത്തിലെ ഏറ്റം പ്രചോദനാത്മകമായ ഒരു ജീവിതമായിട്ടാണ് വാഴ്ത്തപ്പെടുന്നത്. അദ്ദേഹത്തിന്റെ അതിശ്രേഷ്ഠമായ ജീവിതത്തെ കാഹളത്തിന്റെ വായനക്കാർക്ക് പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

അറുപത്തിയഞ്ച് ലക്ഷത്തിനടുത്ത് ജനസംഖ്യയുള്ള മധ്യ അമേരിക്കയിലെ ഒരു കൊച്ചു രാജ്യമാണ് എൽസാൽവദോർ (El Salvador). പകുതിയോളം കത്തോലിക്കരായിരിക്കുന്ന ആ രാജ്യത്തിന്റെ പേരിന്റെ അർത്ഥം തന്നെ “രക്ഷകൻ”എന്നാണ്. 12 വർഷക്കാലം (1980– 1992) നീണ്ടുനിന്ന ആഭ്യന്തര യുദ്ധത്തിൽ എഴുപതിനായിരത്തിലധികം സാധാരാണക്കാരാണ് കൊല്ലപ്പെട്ടത്. ഈ അടുത്തകാലത്ത് കുറ്റകൃത്യങ്ങളിൽ അല്പം കുറവു വന്നിട്ടുണ്ടെങ്കിലും ഇപ്പോഴും ലോകത്തിൽ ഏറ്റവും കൂടുതൽ കൊലപാതകങ്ങൾ നടക്കുന്ന രാജ്യമാണ് എൽസാൽവദോർ. ഒരുപാട് അന്ധകാരം നില നിൽക്കുമ്പോഴും അവിടെ പ്രത്യാശയുടെ തിരിനാളമായി കാണപ്പെടുന്ന ജീവിതമാണ് ആർച്ചു ബിഷപ്പ് ഓസ്കർ റോമെമേറോയുടേത്.

ചിദാദ് ബാറിയോസ് (Ciudad Barrios) എന്ന ഗ്രാമത്തിൽ സാന്റോസ് റോമേറോയുടെയും ഗാഡലുപ്പേ ഗൾഡാമസിന്റേയും മകനായി ഒസ്കാർ (OscarArnulfo Romero y Galdamez) 1917 ഓഗസ്റ്റ് 15-ാം തീയതി ജനിച്ചു. അദ്ദേഹത്തിന് അഞ്ചു സഹോരന്മാരും, രണ്ടു സഹോദരിമാരുമുണ്ടായിരുന്നു. ആശാരിപ്പണിക്കാരനായ അപ്പനെ തന്റെ ജോലിയിൽ സഹായിച്ചുവെങ്കിലും പൗരോഹിത്യമാണ് തന്റെ വിളിയെന്ന് ചെറുപ്പത്തിൽത്തന്നെ അവൻ തിരിച്ചറിഞ്ഞിരുന്നു. സാൻ സാൽവദോറിലും (San Salvador), തുടർന്ന് റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയിലും പഠിച്ച് ചെറുപ്പത്തിൽ തന്നെ അദ്ദേഹം ദൈവശാസ്ത്രത്തിൽ ലൈസൻഷ്യേ-റ്റും കരസ്ഥമാക്കി. 1942 ഏപ്രിൽ 4-ാം തീയതി റോമിൽ വച്ച് പൗരോഹിത്യം സ്വീകരിക്കുകയും തുടർന്ന് അവിടെതന്നെ ഡോക്ടറൽ പഠനം തുടരുകയും ചെയ്തു. പഠനം പൂർത്തീകരിക്കുന്നതിന് മുൻപ് അദ്ദേഹത്തെ ബിഷപ്പ് നാട്ടിലേയ്ക്ക് തിരികെ വിളിക്കുകയും വിവിധങ്ങളായ ഉത്തരവാദിത്വങ്ങൾ ഏല്പിക്കുകയും ചെയ്തു.

സാൻ മിഗേൽ (San Miguel) എന്ന പ്രദേശത്ത് 20 വർഷക്കാലത്തോളം ഇടവകകളിൽ അദ്ദേഹം ശുശ്രൂഷ ചെയ്തു. ഇക്കാലയളവിൽ വിവിധങ്ങളായ സേവന ഗ്രൂപ്പുകൾ സുവിശേഷവേലയുടെ ഭാഗമായി അദ്ദേഹം അവിടെ ആരംഭിച്ചു. മദ്യപാനികളെ പുന:രധിവസിപ്പിക്കുക, കത്തീഡ്രൽ പള്ളിയിൽ സഹായിക്കുക, സമാധാനരാജ്ഞിയോടുലള്ള ഭക്തി വർദ്ധിപ്പിക്കുക- തുടങ്ങിയ നിരവധി ശുശ്രൂഷകൾ റോമേറോയുടെ നേതൃത്വത്തിൽ ആരംഭിച്ചു. അതിനുശേഷം അദ്ദേഹം സാൻ സാൽവദോറിലെ മേജർ സെമിനാരി റെക്ടറാവുകയും, എൽസാൽവദോറിലെ ബിഷപ്സ് കോൺഫറൻസ് സെക്രട്ടറിയാവുകയും ചെയ്തു. അതിരൂപതയുടെ പ്രസിദ്ധീകരണമായ ഓറിയന്റാസിയോൺ (Orientacion) അദ്ദേഹം ഡയറക്ടറായിരുന്ന കാലത്തു സഭാപഠനങ്ങളെക്കുറിച്ച ധാരാളം ലേഖനങ്ങൾ പ്രസിദ്ധീകരിക്കുകയും അവ കാർക്കശ്യത്തോടെ നടപ്പാക്കുകയും ചെയ്യണമെന്ന് വാദിക്കുകയും ചെയ്തിരുന്നു.

വി. പോൾ 6–ാമൻ മാർപ്പാപ്പ റോമേറോയെ 1970 –ൽ സാൻ സാൽവദോറിലെ സഹായ മെത്രാനായി നിയമിച്ചു. തുടർന്ന് അദ്ദേഹം 1974–ൽ സാന്റിയാഗോ രൂപതാ മെത്രാനാവുകയും അതിനുശേഷം 1977–ൽ സാൻ സാൽവദോറിലെ ആർച്ചു ബിഷപ്പായി തിരികെവരികകയും ചെയ്തു. വിമോചന ദൈവശാസ്ത്രത്തിന്റെ വക്താക്കളും, മാർക്സിയൻ ആശയങ്ങൾ അനുധാവനം ചെയ്യുകയും ചെയ്തുതിരുന്ന വൈദികർ യാഥാസ്ഥിതിക ചിന്ത പുലർത്തിയ ആർച്ചു ബിഷപ്പിന്റെ നിയമനത്തിൽ നിരാശരായി. എന്നാൽ തങ്ങൾക്കൊരു സഖ്യകക്ഷിയെ കിട്ടിയതിലുള്ള സന്തോഷം ഭരണപക്ഷം മറച്ചു വച്ചതുമില്ല.

1977 മാർച്ച് 12–ാം തീയതി റൊട്ടിലിയോ ഗ്രാന്തേ (Rutilio Grande Garcia) എന്ന ഈശോ സഭാ വൈദികനും, അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന പാവപ്പെട്ട രണ്ടു ഗ്രാമവാസികളും ഗ്രാമത്തിലെ പളളിയിലെ തിരുനാൾ ആഘോഷത്തിനു പോകുന്ന വഴി നിഷ്ഠൂരമായി കൊല്ലപ്പെട്ടു. ആളുകളെ ഗവൺമെന്റിനെതിരെ തിരിച്ചുവിട്ടു കലാപത്തിനു പ്രേരിപ്പിക്കുന്നുവെന്നതായിരുന്നു അദ്ദേഹത്തിൽ ആരോപിക്കപ്പെട്ട കുറ്റം. തന്റെ ഉറ്റ സുഹൃത്ത് 48–ാമത്തെ വയസ്സിൽ പീഡനമേറ്റു മരി



ക്കേണ്ടി വന്നത് ആർച്ചുബിഷപ്പ് റൊമേറോയെ വല്ലാതെ ഉലച്ചു. വരാനിരിക്കുന്ന വലിയ പീഡനങ്ങളുടെ ആരംഭമാണിതെന്നു ആരും അന്നു ഊഹിച്ചില്ല. അക്രമണത്തിനിരയായ ജനത്തിന്റെ നിലവിളികൾക്കു മുമ്പിൽ റോമേറോയിലെ പ്രവാചകൻ ഉണർന്നു. പീഡനമേറ്റു തകർക്കപ്പെട്ട ഉറ്റ സ്നേഹിതന്റെ ചേതനയറ്റ ശരീരം അൾത്താരയ്ക്കുമുമ്പിൽ വച്ചു കുർബ്ബാന ചൊല്ലി രാത്രി മുഴുവൻ ജനത്തോടൊപ്പമിരുന്നു റോമേറോ പ്രാർത്ഥിച്ചു. ഭരണ വർഗ്ഗത്തിന്റെ അടിച്ചമർത്തലുകളും, സാമൂഹികചൂഷണവും ഏറ്റെടുക്കേണ്ടി വന്ന തന്റെ പാവപ്പെട്ട ജനത്തെ അങ്ങനെ റോമേറോ നെഞ്ചിലേറ്റി.

ഗ്രാന്തേയുടെ കൊലപാതകത്തിൽ പ്രതിഷേധം പ്രകടിപ്പിക്കാൻ സഭയുടെ എല്ലാ സ്കൂളുകളും മൂന്നു ദിവസത്തേയ്ക്ക് അടച്ചിട്ടു. രാജ്യത്തു മുഴുവൻ ആ ഞായറാഴ്ച ഒരു കുർബ്ബാന എന്നു പ്രഖ്യാപിച്ചു കൊണ്ട് സാൻ സാൽവട്ടോറിലെ കത്തീഡ്രൽ ദൈവാലയത്തിലെത്തിച്ചേരാൻ അദ്ദേഹം വിശ്വാസികളെ ആഹ്വാനം ചെയ്തു. നൂറുകണക്കിനു വൈദികരും ഒരു ലക്ഷത്തിലധികം വിശ്വാസികളും ആ ശവസംസ്കാര ശുശ്രൂഷയിൽ സംബന്ധിച്ചു. പീഡനത്തിനും, കൊലപാതകത്തിനുമിരയായ ജനത്തെ സംരക്ഷിക്കാൻ രൂപതയിലെ സെമിനാരി തുറന്നു കൊടുക്കുകയും, കത്തീഡ്രൽ ദൈവാലയത്തിന്റെ പുന:രുദ്ധാരണ പ്രവർത്തനങ്ങൾ അനിശ്ചിതമായി മാറ്റി വയ്ക്കുകയും ചെയ്തു. ശവസംസ്കാര ശുശ്രൂഷയ്ക്കുശേഷം റൊമേറോ പാവപ്പെട്ട ജനങ്ങളുടെ കൂടെയിരുന്നു അവരുടെ ആവലാതികൾ കേൾക്കുകയും മണിക്കൂറുകളോളം അവരോടൊത്തിരുന്നു പ്രാർത്ഥിക്കുകയും ചെയ്തു. നന്മ ചെയ്യുന്നതിനുള്ള പ്രതിഫലം രക്തം ചിന്തിയുള്ള മരണമാണെങ്കിൽ എന്റെ ജനങ്ങൾക്കു ഫാ. റൊട്ടിലിയോ ഗ്രാന്തേയെപ്പോലെ നന്മ ചെയ്യാൻ ഞാനും ആഗ്രഹിക്കുന്നു വെന്ന അദ്ദേഹത്തിന്റെ പ്രഖ്യാപനം പ്രതീക്ഷയറ്റ ജനത്തിന്റെ പിടിവള്ളിയായിരുന്നു.

അനീതിക്കെതിരെ ശബ്ദമുയർത്തുന്ന പുതിയൊരു ആമോസ് പ്രവാചകന്റെ ഉദയമാണ് പിന്നീട് എൽസാൽവദോറിൽ കണ്ടത്. രാജ്യത്തിന്റെ 95 ശതമാനം സമ്പത്തും 2 ശതമാനം വരുന്ന സമ്പന്ന ഭരണവർഗ്ഗം കൈയടക്കിയപ്പോൾ ശബ്ദമില്ലാത്തവരുടെ ശബ്ദവും വെളിച്ചമില്ലാത്തവരുടെ വെളിച്ചവുമായി ഒരു ജനതയുടെ മുഴുവൻ സാമൂഹിക നീതിക്കായുള്ള പോരാട്ടങ്ങളുടെ അടയാളവും, അവരുടെ ഇടയിലെ ദൈവത്തിന്റെ സജീവ സാന്നിധ്യവുമായി റോമേറോ രൂപാന്തരപ്പെട്ടു. രൂപതാ പ്രസിദ്ധീകരണങ്ങളിലൂടെയും, റേഡിയോ പ്രഭാഷണങ്ങളിലൂടെയും ജനത്തിനു വേണ്ടി നീതിക്കായി നിലവിളിക്കുന്ന ഈ പ്രവാചകന്റെ സ്വരം രാജ്യത്തിന്റെ എല്ലാ കോണിലും എത്തപ്പെട്ടു. ലക്ഷ്യം മാത്രമല്ല അതിനദ്ദേഹം അവലംഭിച്ച മാർഗ്ഗവും ശുദ്ധമായിരുന്നു. “ദൈവത്തിന്റെ നിയമം ലംഘിച്ചുകൊണ്ട് പാവപ്പെട്ട സ്വന്തം ജനങ്ങളെ കൊന്നൊടുക്കാൻ പറയുന്ന പട്ടാളമേധാവിയുടെ ആജ്ഞ അനുസരിക്കാൻ നിങ്ങൾ ബാദ്ധ്യസ്ഥരല്ല”. അദ്ദേഹം പട്ടാളക്കാരോടു പറഞ്ഞു. “നിങ്ങളുടെ മനസാക്ഷിയുടെ സ്വരം അനുസരിച്ചു, ദൈവത്തിന്റെ കോടതിയിലെ വിധിയെ ഭയപ്പെട്ടു പാപം ചെയ്യാതെ ജീവിക്കുക” അദ്ദേഹം അവരെ ഉപദേശിച്ചു.

പാവപ്പെട്ട വിശ്വാസികൾ തുണ്ടു കടലാസിൽ എഴുതിക്കൊടുത്ത പീഡനകഥകളും, കാണാതായവരെക്കുറിച്ചുള്ള വിവരണങ്ങളും അദ്ദേഹം ഇത്തരം പ്രഭാഷണങ്ങളിൽ ഉപയോഗിക്കുമായിരുന്നു. ആരേയും ഒന്നും പറയാതെയും, എങ്ങും തൊടാതെയും പ്രസംഗിച്ചിരുന്ന അവിടുത്തെ സഭാ നേതൃത്വത്തിന്റെ ശൈലിയിൽ നിന്നും വ്യത്യസ്ഥനായിരുന്നു റോമേറോ. അദ്ദേഹത്തിനു അറിവും ബോധ്യവുമുണ്ടായിരുന്ന കൊലപാതകങ്ങൾ നടത്തിയവരെ കുറിച്ചുള്ള സൂചനകളും ചില സന്ദർഭങ്ങളിൽ പേരും പറഞ്ഞു റോമേറൊ പ്രസംഗിച്ചു. ദൈവവചനത്തിന് പൊള്ളയായ വാക്കുകളെക്കാൾ ശക്തിയും ആത്മബലവും ഉണ്ടെന്ന് അധികാരികളും തിരിച്ചറിയാൻ തുടങ്ങി. അന്ന് എൽസാൽവദോറിലെ–അദ്ദേഹത്തിന്റെ ശത്രുക്കൾ ഉൾപ്പെടെ–ഏറ്റവും അധികം ആളുകൾ കേട്ടിരുന്ന റേഡിയോ പ്രഭാഷണം റൊമേറോയെ ഭരണവർഗ്ഗത്തിന്റെ കണ്ണിലെ കരടാക്കി.

പട്ടാള ഭരണാധികാരികളുടെ നിരന്തര ഭീഷണിയെ പ്രാർത്ഥനയിൽ ആശ്രയിച്ച് ആത്മധൈര്യത്തോടെ അദ്ദേഹം നേരിട്ടു. ഒരിക്കൽ തുറസ്സായ സ്ഥലത്തു ജനങ്ങളോടൊത്തു ബലിയർപ്പിക്കുമ്പോൾ പട്ടാളക്കാർ അദ്ദേഹത്തെ അസഭ്യം പറഞ്ഞു അപമാനിക്കുകയും വസ്ത്രം ഉരിഞ്ഞുമാറ്റുകയും ചെയ്തു. അല്പവസ്ത്രധാരിയായ അദ്ദേഹത്തിന് അവിടെ നിന്ന പാവപ്പെട്ട ഒരു

സ്ത്രീ തന്റെ വസ്ത്രം നൽകി. അതു പാവപ്പെട്ട ജനങ്ങളുടെ പ്രാർത്ഥനയുടെ കവചം റോമേറോയെ ശക്തിപ്പെടുത്തുന്നതിന്റെ അടയാളമായിരുന്നു. പരാധീനരുടെ ഇടയനായിരുക്കുന്നവൻ എല്ലാത്തലത്തിലും പാവപ്പെട്ടവനായിരിക്കണമെന്നു അദ്ദേഹം പറയുമായിരുന്നു. ഉണ്ണിയേശുവിനെ, മനോഹരമായി ഒരുക്കി വച്ചിരിക്കുന്ന പുൽക്കുടിലിലെ രൂപങ്ങളില്ല നാം അന്വേഷിക്കേണ്ടത്. പിന്നെയോ അത്താഴം കഴിക്കാൻ വകയില്ലാതെ ഉറങ്ങാൻ പോയ നമ്മുടെ ഇടയിലുള്ള കുട്ടികളിലാണ്. തണുപ്പകറ്റാൻ പത്ര കടലാസ്സ് പുതച്ചു ഇന്ന് ഉറങ്ങാൻ കിടക്കുന്ന കുട്ടികളുടെ കൂടെയാണ് ഉണ്ണിയേശു . ദൈവത്തിനു അനുയോജ്യമായ സഭയെ പടുത്തുയർത്തുകയെന്നാൽ റൊമേറോയെ സംബന്ധിച്ചു, പാവപ്പെട്ടവന്റെ ഹൃദയതാളത്തിനൊത്തു സ്പന്ദിക്കുന്ന ദൈവീക സമൂഹങ്ങളെ സൃഷ്ടിക്കുകയെന്നതായിരുന്നു.

ഭരണ വർഗ്ഗത്തിന്റെ ഭീഷണിയേക്കാൾ അദ്ദേഹത്തെ തളർത്തിയതു, അവരോടു ചേർന്ന് തന്നെ കുറ്റപ്പെടുത്തിയ സ്വന്തം സഹോദരങ്ങളുടെ അടിസ്ഥാനമില്ലാത്ത ആരോപണങ്ങളായിരുന്നു. ഒരു മെത്രാന്റെ ജോലി ആത്മീയ കാര്യങ്ങൾ മാത്രം നോക്കുകയാണെന്നും തന്റെ പ്രശസ്തിക്കുവേണ്ടി രാഷ്ട്രീയ, സാമൂഹിക പ്രശ്നങ്ങളിൽ ഇടപെടരുതെന്നും അവർ അദ്ദേഹത്തെ ഉപദേശിച്ചു. അവരിൽ ചിലർ നിരന്തരമായി റോമിലേയ്ക്കു കത്തുകൾ അയക്കുകയും അങ്ങനെ ജോൺപോൾ 2-ാമൻ മാർപാപ്പയെ വരെ തെറ്റിദ്ധരിപ്പിക്കുകയും ചെയ്തു. അതിന്റെ ഫലമായി മാർപാപ്പ അദ്ദേഹത്തെ കണ്ടപ്പോൾ തെറ്റിദ്ധരിക്കപ്പെട്ട ആളെപ്പോലെ തന്നോട് സംസാരിച്ചതായി അദ്ധേഹത്തിന്റെ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ 1983-ൽ ജോൺപോൾ 2-ാമൻ എൽ സാൽവദോർ സന്ദർശിച്ച വേളയിൽ ഗവൺമെന്റ് അധികാരികൾ വിലക്കിയിട്ടും മാർപാപ്പ ഓസ്കാർ റോമോറോയുടെ ശവകുടീരം സന്ദർശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രവർത്തന ശൈലിയോടു വിയോജിപ്പ് പ്രകടിപ്പിച്ച സഹപ്രവർത്തകരോട് റൊമേറോയുടെ മറുപടി ഇതായിരുന്നു: എനിക്ക് എന്റെ സഹിക്കുന്ന ജനത്തിന്റെ നിരന്തര വേദനകൾക്കു നേരെ കണ്ണടയ്ക്കാനാവില്ല. എന്റെ ജനം കരയുകയും കഷ്ടപ്പെടുകയും ചെയ്യുമ്പോൾ ഞാൻ സുരക്ഷിത താവളങ്ങളിലൊളിക്കുന്നത് അജപാലനപരമായ ദുർസാക്ഷ്യമായിരിക്കും. കൊല്ലപ്പെടുന്നതിനു തലേന്നുള്ള ഞായറാഴ്ച പ്രസംഗത്തിൽ തന്റെ ജനത്തെ പീഡിപ്പിക്കുന്നവരെ ഒരു പ്രവാചകന്റെ ചൈതന്യത്തോടും, ധീരതയോടും അദ്ദേഹം അഭിസംബോധന ചെയ്തു. ഒരു പക്ഷേ 1980 മാർച്ച് 23-ാം തീയതി നടത്തിയ ഈ പ്രസംഗമായിരിക്കാം ഇത്തരത്തിലുള്ള ഒരു കടുംകൈ ചെയ്യുന്നതിന് ഭരണാധികാരികളെ പ്രേരിപ്പിച്ചത്.

സൈന്യത്തിൽ പ്രത്യേകിച്ചും നാഷണൽ ഗാർഡിലും, പോലീസിലും, മിലിട്ടറിയിലും-ജോലി ചെയ്യുന്നവരോടു ഒരു പ്രത്യേക അഭ്യർത്ഥന നടത്താൻ ഞാൻ ആഗ്രഹിക്കുന്നു. സഹോദരന്മാരേ, നിങ്ങളുടെ ജനത്തിൽ നിന്നും വന്നിരിക്കുന്നവരാണ് നിങ്ങൾ. സ്വന്തം സഹോദരീ സഹോദരന്മാരെയാണ് നിങ്ങൾ കൊന്നൊടുക്കുന്നത്. കൊല്ലാൻ പറയുന്ന എല്ലാ മനുഷ്യനിയമങ്ങളും 'നിന്റെ സഹോദരനെ കൊല്ലരുത്' എന്ന ദൈവകല്പനയുടെ ലംഘനമാണ്. ഒരു പട്ടാളക്കാരനും ദൈവീക നിയമത്തെ ലംഘിക്കാൻ പറയുന്ന മേലധികാരിയുടെ ആജ്ഞ അനുസരിക്കാൻ ബാദ്ധ്യസ്ഥനല്ല. അധാർമ്മികമായ നിയമത്തെ ആരും അനുസരിക്കേണ്ടതില്ല... ദൈവത്തിന്റെ നാമത്തിൽ, ദൈവത്തിന്റെ സന്നിധിയിലേക്ക് ഉച്ചത്തിലുള്ള കരച്ചിലായ് ഉയരുന്ന വേദനിക്കുന്ന ഈ ജനത്തിന്റെ സഹനത്തിന്റെ പേരിൽ ഞാൻ നിങ്ങളോട് യാചിക്കുന്നു, അഭ്യർത്ഥിക്കുന്നു, ആജ്ഞാപിക്കുന്നു: പീഡനവും, രക്തച്ചൊരിച്ചിലും, അടിച്ചമർത്തലും അവസാനിപ്പിക്കുക.

റൊട്ടിലിയോ ഗ്രാന്തേ കൊല്ലപ്പെട്ടതു മുതൽ റോമേറോയുടെ ഈ പ്രസംഗ സമയം വരെയുള്ള മൂന്നുവർഷക്കാലയളവിൽ അൻപതിലധികം അക്രമങ്ങൾ വൈദികർക്കെതിരെ ഉണ്ടായി. അതിൽ തന്നെ ആറുപേർ ക്രൂരമായി കൊല്ലപ്പെട്ടു. അതിൽക്കൂടുതൽ സിസ്റ്റേഴ്സും സാധാരണ ജനങ്ങളും പീഡനത്തിനിരയായി. എന്നാൽ സഹിക്കേണ്ടി വന്നത് ഒരുകൂട്ടർക്കു മാത്രമാണ്. പാവപ്പെട്ടവർക്കും അവരുടെ പക്ഷം ചേർന്നവർക്കും. എന്താണ് പാവങ്ങളുടെ പക്ഷം ചേരുക (option for the poor) അല്ലെങ്കിൽ എന്തിനാണ് ഇതൊക്കെ പറഞ്ഞു തന്റെ ജീവൻ അപകടത്തിലാക്കുന്നത് എന്ന ചോദ്യത്തിന് അദ്ദേഹത്തിന്റെ ഉത്തരം ഇതായിരുന്നു. ഒരു കെട്ടിടത്തിന് തീ പിടിക്കുമ്പോൾ എല്ലാവരും ഓടിക്കൂടി, ആരെങ്കിലും അകത്തുണ്ടാകുമോ എന്ന് അത്ഭുതപ്പെട്ടു ചോദിക്കും. അപ്പോഴാണ് ഒരാൾ നിങ്ങളോട് പറയുന്നത് നിങ്ങളുടെ അമ്മയും, സഹോദരിയും അതിനകത്തുണ്ടെന്ന്. അതോടെ നിങ്ങളുടെ മനോഭാവം മാറുന്നു. നിങ്ങൾ ഭ്രാന്തമായി, സ്വന്തം ജീവിൻ നഷ്ടപ്പെടുത്തിയും അവരെ രക്ഷിക്കാൻ ശ്രമിക്കും. ദാരിദ്ര്യത്തെയും, വേദനയെയും പുറത്തു നിന്ന് നോക്കുന്നതും പാവങ്ങൾക്കു വേണ്ടി തിരഞ്ഞെടുപ്പ് നടത്തുന്നതും ഈ ഉദാഹരണത്തിൽ നിന്നും നിങ്ങൾക്ക് മനസ്സിലാകും. എന്റെ സ്വന്തമായതിനെ രക്ഷിക്കാനാണ് ഞാൻ എടുത്തു ചാടുന്നത്. യഥാർത്ഥത്തിൽ യേശു തന്നെയാണ് ഇവിടെ വിശക്കുകയും വേദനിക്കുകയും ചെയ്യുന്നത്.

റോമേറോ താമസിച്ചിരുന്നത് ക്യാൻസർ രോഗികളെയും, മരണാസന്നരെയും ശുശ്രൂഷിച്ചിരുന്ന ഡിവൈൻ പ്രൊവിഡൻസ് ആശുപത്രിയിലാണ് (Divine Providence Hospital). 1980 മാർച്ച് 24-ാം തീയതി അവിടുത്തെ ചാപ്പലിൽ ഒരു സുഹൃത്തിന്റെ ഓർമ്മക്കുർബാന അദ്ദേഹം അർപ്പിക്കുകയായിരുന്നു. കാസയും പീലാസയും ഉയർത്തി സമർപ്പണം നടത്തുന്ന സമയത്ത് അദ്ദേഹത്തിന്റെ ഹൃദയത്തെ തുളച്ചുകൊണ്ട് ഒരു വെടിയുണ്ട കടന്നു പോയി. അൾത്താരയുടെ പിന്നിലുണ്ടായിരുന്ന വലിയ കുരിശുരൂപത്തിന്റെ മുന്നിലേയ്ക്കു രക്തത്തിൽ കുളിച്ച് റൊമേറോ വീണു. മനുഷ്യ രക്ഷയ്ക്കു വേണ്ടി രക്തം ചിന്തി മരിച്ച ക്രിസ്തുവിനെപ്പോലെ തന്റെ ജനത്തിനു വേണ്ടി വി.ഓസ്കർ റൊമേറോയും രക്തം ചിന്തി തന്റെ ജീവൻ സമർപ്പിച്ചു. ജീവിച്ചിരുന്നപ്പോൾ തന്നെ വധിക്കുമെന്നു ഭീക്ഷണിപ്പെടുത്തിയവരോടു അദ്ദേഹം പറഞ്ഞു പുനരുദ്ധാനമില്ലാത്ത മരണത്തിൽ എനിക്ക് വിശ്വാസമില്ല. നിങ്ങളെന്നെ കൊന്നാൽ എന്റെ എൽസാൽ വദോറിലെ പാവങ്ങളിൽ ഞാൻ ഉയിർത്തെഴുന്നേൽക്കും. മരണത്തെ ഭയമില്ലാതിരുന്ന ഓസ്കാർ റോമേറോയെ മരണത്തിനും, മരണത്തെ ഭയപ്പെട്ടിരുന്നവർക്കും തോൽപിക്കാൻ സാധിച്ചില്ല. ഇന്നു എൽസാൽവദോറിൽ മാത്രമല്ല



ലോകമെമ്പാടുമുള്ള ലക്ഷക്കണക്കിന് ആളുകളുടെ ഹൃദയങ്ങളിൽ അദ്ദേഹം ജീവിക്കുന്നു. 2015 മെയ് 23-ാം തീയതി ഫ്രാൻസിസ് മാർപാപ്പയുടെ പ്രത്യേക പ്രതിനിധിയായി എൽസാൽവദോറിലെത്തിയ വിശുദ്ധരുടെ നാമകരണ നടപടികളുടെ തിരുസംഘത്തിന്റെ അദ്ധ്യക്ഷൻ കർദ്ദിനാൾ ആഞ്ചലോ അമാത്തോ ഓസ്കാർ റൊമേറായെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിക്കുന്ന ചടങ്ങിനെത്തിയത് രണ്ടരലക്ഷത്തിലധികം ആളുകളാണ്. ഈ ഒക്ടോബർ 14-ാം തീയതി ഫ്രാൻസിസ് മാർപാപ്പ ആർച്ചു ബിഷപ്പ് റൊമേറോയെ വിശുദ്ധരുടെ ഗണത്തിലേക്ക് ഉയർത്തുന്ന ചടങ്ങിന് സാക്ഷികളാകുന്നതിനും ഈ പാവപ്പെട്ട രാജ്യത്തു നിന്നും അനേകായിരങ്ങൾ റോമിലും എത്തിയിരുന്നു.

രക്തസാക്ഷിത്വമാണ് ഏറ്റവും വലിയ സാക്ഷ്യ മെന്ന് പ്രശസ്ത ദൈവശാസ്ത്രജ്ഞനായ ആവ്റി ഡള്ളസ് (Avery Dulles) പറയുന്നു. മരിക്കുന്നതിനു ഏതാനും ദിവസം മുമ്പ് തന്റെ മരണത്തെ മുൻകൂട്ടി കണ്ട് റൊമേറോ പറഞ്ഞു രക്തസാക്ഷിത്വമെന്ന കൃപ ലഭിക്കുവാനുള്ള യോഗ്യത എനിക്കുണ്ടെന്ന് തോന്നുന്നില്ല. എന്നാൽ ദൈവം എന്റെ ജീവിതത്തെ ബലിയായി സ്വീകരിക്കുമെങ്കിൽ, എന്റെ രക്തം ജനത്തിന്റെ വിമോചനത്തിനും, പ്രത്യാശയുടെ പൂർത്തീകരണത്തിനുമായി സമർപ്പിക്കാൻ ഞാൻ തയ്യാറാണ്. ഫ്രാൻസിസ് മാർപാപ്പ പറയുന്നു, ആടുകളുടെ ഗന്ധമുള്ള ഇടയൻ ഇതാണ്.

ഒരു ജനത്തിന്റെ അതിജീവനത്തിന്റേയും അനീതിക്കെതിരെയുള്ള വിട്ടുവീഴ്ച ഇല്ലാത്ത പോരാട്ടത്തിന്റെയും നിണമണിഞ്ഞ കഥ പറയുന്ന ഈ ആധുനിക പ്രവാചകന്റെ ജീവിതം നമുക്കെല്ലാം ഒരു അടയാളവും, പ്രതീകവും, പ്രചോദനവുമാണ്. റൊമേറോ ബിഷപ്പായി നിയമിക്കുകയും, അദ്ദേഹത്തോടൊപ്പം വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടുകയും ചെയ്ത വി.പോൾ 6-ാമൻ മാർപ്പാപ്പ പറയുന്നു: "ആധുനിക മനുഷ്യൻ പഠിപ്പിക്കുന്നവരേക്കാൾ സാക്ഷികളെയാണ് കേൾക്കുന്നത്. ഇനിയും അവർ പഠിപ്പിക്കുന്നവരെ കേൾക്കുന്നെങ്കിൽ അവർ സാക്ഷികളായതിനാലാണ്". മാതൃകകൾ അന്യമാകുന്നുവെന്നു വിലപിക്കുന്ന ഈ കാലഘട്ടത്തിലും വി.റൊമേറോയെപ്പോലെയുള്ളവരിലൂടെ ദൈവം അനേകരുടെ വിശ്വാസത്തെ ബലപ്പെടുത്തുന്നു. എൽസാൽവദോറിൽ മാത്രമല്ല മദ്ധ്യ അമേരിക്കയിലും തെക്കേ അമേരിക്കയിലും ഇക്കാലയളവിൽ സഭയിലും ദൈവത്തിലുമുള്ള വിശ്വാസം നല്ലൊരു വിഭാഗം ദൈവജനത്തിന് നഷ്ടപ്പെടാതിരുന്നതിനു കാരണം വി.റൊമേറോയും, അദ്ദേഹത്തെപ്പോലുള്ള നല്ല നേതാക്കന്മാരുമാണ്. നിയും ഒരുപാട് പഠിക്കാനും, വ്യാഖ്യാനിക്കാനും സാധ്യതകളുള്ള, രക്തം കൊണ്ട് മുദ്രണം ചെയ്യപ്പെട്ട ആനുകാലിക പ്രസക്തിയുള്ള ഒരാത്മീയ ജീവിതസാധനയാണ് വി.ഓസ്കാർ റൊമേറോയുടേത്. റോമേറോയുടെ പാത അനുധാവനം ചെയ്ത് പാവങ്ങൾക്കു വേണ്ടി ജീവിച്ച് 1989-ൽ എൽസാൽവദോറിൽ രക്തസാക്ഷിയായ ഈശോസഭാ വൈദികൻ ഇഗ്നാസിയോ എല്ലകുറിയ (Ignacio Ellacuria) റോമേറോയെക്കുറിച്ച് ഇങ്ങനെ പറഞ്ഞു. ആർച്ചു ബിഷപ്പ് ഓസ്കാർ റോമേറോയിലൂടെ ദൈവം ഒരിക്കൽ എൽസാൽവദോർ സന്ദർശിച്ചു . നമ്മിലൂടെ, നമ്മൾ ആയിരിക്കുന്ന സ്ഥലത്ത് ദൈവം സന്ദർശനം നടത്തുന്നതിന് വി.റൊമേറോ നമ്മെയും പ്രചോദിപ്പിക്കട്ടെ.

# നുണ ബാല്യങ്ങൾ



സി. ഗ്ലാഡിസ് ഒ.എസ്.എസ്.

സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേയ്ക്ക് അടർന്നു പെയ്യുന്ന മനോഹരമായ പുഷ്പങ്ങളാണ് കുട്ടികൾ. ബൈബിളിൽ വി. മത്തായിയുടെ സുവിശേഷം 10:14 –ാം വാക്യത്തിൽ പറയുന്നു "ശിശുക്കൾ എന്റെയടുത്ത് വരാൻ അനുവദിക്കുവിൻ അവരെ തടയരുത് എന്തെന്നാൽ ദൈവരാജ്യം അവരെപ്പോലുള്ള വരുടേതാണ്''. പ്രപഞ്ചത്തിൽ ഏറ്റവും മനോഹരമായി പുഞ്ചിരിക്കുവാൻ നമ്മെ പഠിപ്പിക്കുന്നവരാണ് കുഞ്ഞുങ്ങൾ. മുതിർന്നവരെപ്പോലെ പിണക്കങ്ങൾ മനസ്സിൽ സൂക്ഷിക്കാ ത്തവർ. കുട്ടികളെ സസൂക്ഷ്മം വിലയിരുത്തിയാൽ ഒത്തിരി യേറെ നല്ല പാഠങ്ങൾ പഠിക്കാൻ നമുക്ക് കഴിയും. ഈ ഉത്തരാധുനികയുഗത്തിൽ ഉണ്ണികൾക്ക് പിറക്കാൻ ഇടമി ല്ലാത്ത, വളരാൻ തൊടികൾ ഇല്ലാത്ത, സുരക്ഷയില്ലാത്ത ഇടമായി മാറുന്നു നമ്മുടെ നാട്.

മനോഹരമായ അമ്മകവിതകൾ എഴുതിയ കവിയിത്രി യാണ് എൻ. ബാലാമണിയമ്മ. വിശുദ്ധിയുടെ കവിതകൾ എന്നാണ് അവരുടെ കവിതകൾ അറിയപ്പെടുന്നത്. കാല്പനിക കവിതകളുടെ രണ്ടാം തലമുറയിൽപ്പെട്ട അവരുടെ കവിതകൾ എടുത്തു പരിശോധിച്ചാൽ കാണാൻ കഴിയുന്നത് കുട്ടികൾ അവർക്ക് ഈശ്വരനാണ്.

"ഈശ്വര ചൈതന്യ പ്രദീപ്ത"മാകുന്നു

പൈതൽ പിച്ചശക്തി കേന്ദ്രമാണ്, ശാശ്വത തേജസ്സിന്റെ തങ്ക കതിരുകൾ പൈതലിന്റെ കൂടെയാണ്. അതിനാൽ പിച്ചവെച്ചു ശീലിപ്പിക്കാൻ ശ്രമിക്കുന്ന അമ്മ വിനീതയാകുന്നു.

ആരു ഞാൻ, നിന്നെയെൻ കുഞ്ഞേ ഗഹനമാം
പാരിതിൽ കാൽവെയ്പു ശീലിപ്പിയ്ക്കാൻ! (പിച്ചവെയ്പ്പ്)

സന്ധ്യതാരക കുരുന്നുകൾ തൊട്ടിലിലെ ശിശുവിനെ എത്തിനോക്കുന്നു.

ഏതു തേജസാ പൂജിതമല്ല നിൻ
നൂതനോദയ സൗഭഗം ബാല്യമേ! (കളങ്കമറ്റ കൈ)

സ്വന്തം കുഞ്ഞിന്റെ പാവന സൗന്ദര്യം ദർശിക്കലാണ് അമ്മയുടെ വളർച്ച. ബാലാമണിയമ്മ കവിതകളിലെല്ലാം കുട്ടികളുടെ പരിചര്യ തപസാക്കി മാറ്റുന്ന അമ്മയെ കാണാൻ കഴിയും. പൈതലിന്റെ ദിവ്യത കൈയിലിരിക്കുന്ന അമൃതാണെന്ന് ഉറക്കെ വിളിച്ചു പറയുന്നു. എന്നാൽ അമ്മ കവിതകൾ ധാരാളം എഴുതിയ ബാലാമണിയമ്മ എന്ന തന്റെ അമ്മയെപ്പറ്റി കമലാസുരയ്യാ (മാധവിക്കുട്ടി) പലപ്പോഴും പരിഭവിച്ചിട്ടുണ്ട്. തന്റെ അമ്മയുടെ പരിചരണം ഏറെ ലഭിക്കാതെ പോയ ഇടങ്ങളെപ്പറ്റി ......... കമലാസുരയ്യായുടെ നുണകൾ എന്ന ചെറുകഥയിൽ ഇതിന്റെ അടയാളപ്പെടു ത്തലുണ്ട്. തിരക്കുകൾക്കിടയിൽ കുട്ടികളെ മറന്നു പോകുന്ന



മുതിർന്നവർ, നുണകൾ പറയാൻ നിഷ്കളങ്ക ബാല്യത്തെ പ്രേരിപ്പിക്കുന്നവർ. നുണ എന്ന കഥ ഇപ്രകാരമാണ് : അമ്മയില്ലാത്ത ദിവസം അച്ഛൻ ചെയ്യുന്ന വലിയ തെറ്റ് കുട്ടി കാണുകയും അമ്മയെത്തുമ്പോൾ നിഷ്കളങ്കമായി അത് അവതരിപ്പിക്കുകയും ചെയ്യുമ്പോൾ നിഷ്കളങ്ക ബാല്യം പറഞ്ഞതു മുഴുവൻ നുണയാക്കി മാറ്റുന്നു അച്ഛൻ. മോൻ കള്ളം പറയരുത് അച്ഛനെപ്പോലെയാകണം എന്ന് അമ്മ പറയുമ്പോൾ കുട്ടി അമ്മയോട് ചോദിക്കുന്ന ഒരു ചോദ്യം ഉണ്ട് 'അമ്മേ ഞാൻ കണ്ട സ്വപ്നത്തിലെ കുതിരയും നുണയാണോ'? ഒരു തരത്തിൽ സ്വപ്നം കാണേണ്ട നമ്മുടെ കുരുന്നു ബാല്യങ്ങളെ നുണ പറയാൻ ഏറെ ശീലിപ്പിക്കുന്നവർ മാതാപിതാക്കളാണ്. മുതിർന്നവരുടെയും അദ്ധ്യാപകരുടെയും മുമ്പിൽ വന്ന് നിഷ്കളങ്കമായി വീട്ടിലെ കാര്യം പറയുന്ന കുട്ടിയെ പിച്ചുകയും പുറകോട്ട് വലിക്കുകയും ചെയ്യുന്ന കാഴ്ചകൾ ഏറെയാണ്. നുണകൾ സ്റ്റാറ്റസായി മാറുന്ന കാലം. മറ്റുള്ളവർക്ക് മുമ്പിൽ ചെറിയ നുണകൾ പറഞ്ഞ് സ്റ്റാറ്റസ് നിലനിർത്താൻ മാതാപിതാക്കൾ ഇന്ന് കുട്ടികളെ പ്രേരിപ്പിക്കുന്നു.

അതുപോലെ കുട്ടികൾക്കു മുൻമ്പിൽ പരസ്പരം പഴിചാരുന്ന മാതാപിതാക്കൾ ഒരിക്കൽ ഒരു കുട്ടി അപ്പനോട് ചോദിച്ചു അപ്പാ ഞാൻ എങ്ങനെയാണ് ഉണ്ടായത് അപ്പൻ പറഞ്ഞു 'ദൈവത്തിൽ നിന്നു കിട്ടിയാതാ നിന്നെ' അമ്മ കുട്ടിയോട് പറയുന്നത് വേറെയൊരു മറുപടിയാണ് 'നീ ഉണ്ടായത് കുരങ്ങിൽ നിന്നാ' അച്ഛൻ നല്കുന്ന മറുപടി 'മോനെ അമ്മയുണ്ടായത് അങ്ങനെയാ..മതാപിതാക്കളുടെ പരിഹാസത്തിനു മുൻമ്പിൽ ഉത്തരം മുട്ടുന്ന ബാല്യങ്ങൾ

മാറുന്ന മലയാളി സമൂഹത്തിന് കുട്ടികളെ ഇന്ന് നല്ല ശിക്ഷണരീതിയിൽ വളർത്താനും ഭയമാണ്. ശിക്ഷണമേല്ക്കാത്ത വരും തലമുറയെ പേടിക്കേണ്ട കാലം അതിവിദൂരമല്ല. കുട്ടികളെ എൽ.കെ.ജി. യിൽ കൊണ്ട് ചേർക്കാൻ പോകുന്ന മാതാപിതാക്കൾ ശിക്ഷണം നല്കാത്ത ടീച്ചറെ തേടി ചെല്ലുന്ന കാഴ്ചയും മക്കൾക്ക് ഒപ്പം നിന്ന് അദ്ധ്യാപകനെ പരിഹസിക്കുന്ന കാഴ്ചയും കേരളത്തിൽ ഉണ്ട്. നമ്മൾ ഏറ്റവും മനോഹരവും മലയാളികൾ ഇടറിയ തൊണ്ടയോടും ഏറ്റുപാടിയ കവിതയാണ് വൈലോപ്പിള്ളിയുടെ മാമ്പഴം. ആ കവിതയിലെ അമ്മയെയും ഉണ്ണിയെയും ഓർക്കാത്തവർ ആരും കാണില്ല. മലയാള സാഹിത്യത്തിലെ മനഃശാസ്ത്ര നിരൂപകനായ എം.എൻ. വിജയൻ വ്യത്യസ്തമായ ഒരു നിരൂപണ ശൈലിയാണ് ഈ കൃതിക്ക് നല്കിയിരിക്കുന്നത്. മാമ്പഴം – അമ്മയുടെ പാൽ അത് ലഭിക്കാതെ വരുമ്പോൾ കുട്ടി എടുക്കുന്ന നിഷേധാത്മക സമീപനം ഈ കവിതയിൽ ഉണ്ട്. നമ്മൾ കവിതയിൽ കുട്ടിയോട് സഹതപിച്ചപ്പോൾ അമ്മയുടെ പക്ഷത്തു നിന്ന് ചിന്തിക്കാൻ ഈ നിരൂപണം പ്രേരിപ്പിക്കുന്നു. വർഷങ്ങൾ കഴിഞ്ഞിട്ടും എം. എൻ. വിജയൻ നടത്തിയ മാമ്പഴം എന്ന കവിതാനിരൂപണം ഏറെ കാലിക പ്രസ്കതിയുള്ളതാണ്.

"മാമ്പഴം വീഴാൻ നേരം ഓടിച്ചെന്ന് എടുക്കേണ്ടാ
പൂങ്കുല തല്ലുന്നത് തല്ലുകൊള്ളാഞ്ഞിട്ടല്ലേ"

അമ്മ പറയുമ്പോൾ, പ്രകൃതിയെ നശിപ്പിക്കരുതേ എന്ന് ശാസിക്കുമ്പോൾ, കുട്ടി എടുക്കുന്ന നിഷേധാത്മക സമീപനം മരണമാണ്. തന്റെ മരണം കൊണ്ട് അവൻ തന്റെ ആഗ്രഹത്തിന് വിപരീതമായി നില്ക്കുന്ന അമ്മയെ പശ്ചാത്താപതപ്തയായി മുട്ടുകുത്തിക്കുന്നു. ഇന്നത്തെ പുതിയ തലമുറ ഇതിൽ നിന്ന് വിപരീതമല്ല. മാതാപിതാക്കളിൽ നിന്നും അദ്ധ്യാപകരിൽ നിന്നും മുതിർന്നവരിൽ നിന്നും ശിക്ഷണം ലഭിക്കുമ്പോൾ ആത്മഹത്യ ചെയ്ത് നിഷേധാത്മക സമീപനം കാട്ടുന്നില്ലേ നമ്മുടെ കുട്ടികൾ? കുട്ടികളെ വളർത്തുന്ന മാതാപിതാക്കൾ തങ്ങളെപ്പറ്റി ഒന്നുകൂടി ആത്മശോധന ചെയ്യേണ്ടിയിരിക്കുന്നു.

കുട്ടികൾക്ക് കുട്ടിത്തം ഒരവകാശമാണ്.കളിപ്പാട്ടം പൊട്ടിക്കുന്നവനാണ് കുട്ടി, ചുമരിൽ വരയ്ക്കുന്നവനാണ് കുട്ടി. ചുമർകോറിവരച്ച് അവൻ ജീവിതത്തിലേയ്ക്ക് കേറിവരുകയാണ്. അവർ ചെളിയിൽ കുഴയട്ടെ മഴകൊണ്ട് പനി പിടിക്കട്ടെ. വസ്ത്രം മുഴുവൻ കറയാക്കി പൊടിപിടിച്ച മുഖവുമായി സ്ക്കൂളിൽ നിന്നു വരട്ടെ.മരത്തിൽ കയറട്ടെ മറിഞ്ഞു വീഴട്ടെ. പാടത്തിറങ്ങട്ടെ, പട്ടം പറത്തട്ടെ, കാരണം പൊട്ടാതെ തകരാതെ അലമാരിയിരിക്കുന്ന കളിപ്പാട്ടങ്ങൾ പൊട്ടിത്തകർന്നുപോയ ഒരു ബാല്യത്തിന്റെ സൂചനകളാണ്.

ഖലീൽ ജിബ്രാൻ രക്ഷിതാക്കൾക്ക് നല്കുന്ന പ്രശസ്തമായ ഒരു ഉപദേശമുണ്ട്: നിങ്ങളുടെ കുട്ടികൾ നിങ്ങളുടേതല്ല. നിങ്ങളിലൂടെ വരുന്നുവെന്നു മാത്രം. അവരെ നന്നായി സ്നേഹിക്കാം. എന്നാൽ നിങ്ങളുടെ ചിന്തകൾ അവരിൽ അടിച്ചേല്പ്പിക്കരുത്. എന്തെന്നാൽ അവർക്ക് അവരുടേതായ ചിന്തകൾ ഉണ്ട്. അവരെപ്പോലെ ആകാൻ നിങ്ങൾക്ക് ശ്രമിക്കാം. എന്നാൽ അവരെ നിങ്ങളെപ്പോലെയാക്കാൻ ശ്രമിക്കരുത്.

